കഹത് കബീർ, സുനൊ ഭായി സാധോ! - ഭാഗം - 2
(കബീർ പറയുന്നു, കേൾക്കു സജ്ജനങ്ങളേ!)
*०*०*०*०*०*०*०*०*०*०*०*०*०*०*०*०*०*०*०*०*०*०*०*०*०

501 - കബീർ പറയുന്നു:
സാധുരൂപത്തിലുള്ള വണ്ട്, സംസാരരൂപത്തിലുള്ള പുഷ്പങ്ങളിൽ,
നിർവികാരരൂപത്തിൽ തേനിനെ തേടിത്തേടി പറക്കുന്നു;
സജ്ജനങ്ങൾ ഉള്ള സ്ഥലങ്ങളിൽ നിന്ന്, ഭക്തിരസം ആസ്വദിക്കുന്നു.

502 - കബീർ പറയുന്നു:
സാധുജനങ്ങൾ എല്ലാവരോടും പ്രേമപൂർവ്വം വസിക്കുന്നു;
ആർക്കും ദുഖം കൊടുക്കുന്നില്ല;
എല്ലാവരേയും സമദൃഷ്ടിയോടെ വീക്ഷിക്കുന്നു;
തൻെറ വിചാര-വിശ്വാസങ്ങളിൽ സ്ഥിരമായി നിൽക്കുന്നു.

503 - കബീർ പറയുന്നു: സാധു സാധു തമ്മിൽ വ്യത്യാസം ഉണ്ടാവുകയില്ല;
എല്ലാ വയലുകൾ പോലെയാണ് , കഞ്ചാവു വിളയുന്ന വയലും.
വിവേകവാനായ സാധു രത്നം പോലെയും,
മററുള്ളവർ മുത്തുപോലെയും പ്രകാശിക്കുന്നു.

504 - കബീർ പറയുന്നു:
സിംഹത്തിൻെറ വേഷം ധരിച്ച് , ആടുപോലെ നടന്ന് ,
കുറുക്കനെ പോലെ ഊളയിട്ടാൽ ,
ഒരു ദിവസം നായ കടിച്ചു വലിച്ചു തിന്നും.

505 - ഏതു വ്യക്തി സാധുക്കളെ സേവിച്ച്,
ഭക്തിഭാവത്തിൽ ആനന്ദിതനാണോ,
അവനാണ് യഥാർത്ഥത്തിൽ ഗൃഹസ്ഥൻ.
വൈരാഗ്യം വരിക്കുന്നത് സന്ത് ജനങ്ങളുടെ ധർമ്മമാണ്;
ദ്വേഷ ഭാവങ്ങൾ ഇല്ലാതെ ജീവിക്കുന്നത് ഗൃഹസ്ഥൻെറ ധർമ്മവും.

506 - കബീർ പറയുന്നു: അഞ്ചോ, ഏഴോ വർഷം വിവേകപൂർവ്വം,
ആത്മാർത്ഥമായി ഗുരുവിനെ സേവിക്കു;
പിന്നെ ഗുരുവിൻെറ അനുഗ്രഹം വാങ്ങി,
ദേശാന്തരം ചെയ്യു, ധനം സമ്പാദിക്കു.

507 - കബീർ പറയുന്നു: ഗുരുസേവയിൽ വസിക്കുന്ന ശിഷ്യൻ,
ഗുരുവായ ഉരകല്ലിൽ ഉരച്ച് മിനുക്കപ്പെട്ടാലും ,
അനേകം ദുഖങ്ങൾ സഹിച്ചാലും, ഗുരുവിൻെറ അനുകമ്പയാൽ,
പരമസുഖങ്ങൾ ലഭിച്ച് ധന്യനാവുന്നു.

508 - കബീർ പറയുന്നു: പൊള്ളയായ ഭാഷണങ്ങൾ, തമാശകൾ,
വിനോദമായ കളികൾ, മദ-മായ, സ്ത്രീസംഗം,
എന്നിവയിൽ സന്ത് ജനങ്ങൾ ഇടപെടുന്നില്ല.

509 - കബീർ പറയുന്നു: യാചിക്കുന്നത് മരണതുല്യമാണ്;
കൈകൾ പരത്തി ആരോടും യാചിക്കരുത്;
യാചിക്കുന്നതിനാൽ സ്വാഭിമാനം നഷ്ടമാവുന്നു.

510 - കബീർ പറയുന്നു: ഓ, മനുഷ്യാ, ഇനിയും സമയം ഉണ്ട്;
സത്ഗുരുവിൻെറ ഉപദേശങ്ങളെ സ്വീകരിച്ചാൽ,
നിൻെറ ദുഖങ്ങളെല്ലാം അകലും.
വീട്ടിൽ വസിക്കുന്നതുവരെ, ആരോടും യാചിക്കേണ്ടാ.

511 - കബീർ പറയുന്നു: മലമുകളിൽ നിന്ന് വീണാലും,
മണ്ണിൽ പുതച്ചു പോയാലും, കിണററിൽ മുങ്ങി മരിച്ചാലും,
ദുഷ്ടജനങ്ങളോട് മിത്രത വെക്കരുത്;
അവർ നിൻെറ സർവ്വസ്വവും നശിപ്പിക്കും.

512 - കബീർ പറയുന്നു:
സജ്ജനങ്ങൾ തമ്മിൽ തമ്മിൽ ചേരുമ്പോൾ, സത്ഭാഷണങ്ങൾ ചെയ്യും;
കഴുതകൾ രണ്ടെണ്ണം ചേർന്നാൽ, തമ്മിൽ തമ്മിൽ ചവിട്ടും.

513 - കബീർ പറയുന്നു: വിഷം നിറഞ്ഞ സർപ്പങ്ങൾ അനേകം കാണാം;
പക്ഷേ, മണിയുള്ളവയെ വിരളമായേ കാണുകയുള്ളൂ.
വിഷം നിറഞ്ഞവ, മണിയുള്ളവയോടു ചേർന്നാൽ,
അവയുടെ വിഷം, അമൃതമാവും.

514 - കബീർ പറയുന്നു:
ആനന്ദം കിട്ടും എന്ന് വിചാരിച്ച്, ചീത്ത കൂട്ടുകെട്ടിൽ ചേർന്നു;
ആനന്ദം കിട്ടീല, തൻെറ മനശ്ശാന്തിയും നഷ്ടമായി;
പെരുച്ചാഴിയെ പിടിച്ച സർപ്പം പോലെ ആയി.
പെരുച്ചാഴിയെ വിട്ടാൽ ദൃഷ്ടി പോവും, തിന്നാൽ മരിക്കും;
ഇറക്കാനും വയ്യ, തുപ്പാനും വയ്യ, എന്ന സ്ഥിതിലായി.

ഇതേപോലെയാണ് ചീത്ത കൂട്ടുകെട്ടിൽ പെട്ട മനുഷ്യൻെറ സ്ഥിതി;
കൂട്ടുകെട്ടിൽ നിന്ന് പിരിഞ്ഞാൽ ശത്രുത നേടും,
കൂട്ടുകെട്ടിൽ തന്നെ നിന്നാൽ അടി-പിടിയും സഹിച്ച് ജീവിക്കണം.

515 - കബീർ പറയുന്നു:
മനുഷ്യൻ, മരത്തെ വേരോടെ മുറിച്ച്, തോണി പണിയുന്നു;
ആ തോണിയിൽ കയറി നദി കടക്കുന്നു.
ആ മരം ശത്രുഭാവം ഇല്ലാതെ, അവനെ സുരക്ഷിതമായി കടത്തുന്നു.
സജ്ജനങ്ങളുടെ മനോഭാവവും ഇതേപോലെയാണ്.

516 - കബീർ പറയുന്നു: ജനങ്ങൾ ഗംഗയിൽ മുങ്ങി, ശരീരം ശുദ്ധമാക്കി,
വികാരങ്ങളേയും കഴുകി കളയുന്നു.
ഇതുപോലെ സാധു സംഗമവും, പാപിജനങ്ങളെ പുണ്യവാനാക്കുന്നു.

517 - കബീർ പറയുന്നു: സാധു സംഗതിയും, ഗുരുഭക്തിയും നിത്യം നിത്യം
വർദ്ധിക്കുന്നു, വർദ്ധിച്ചു കൊണ്ടേയിരിക്കുന്നു;
ഹീനഭാവം ഉള്ളവരുടെ സംഗതിയും, കഴുതയുടെ വിളിയും,
ആദ്യമാദ്യം അധികമായി, പിന്നെ കുറഞ്ഞുപോയി നഷ്ടമാവുന്നു.

518 - കബീർ പറയുന്നു: വസ്ത്രത്തിൽ പിടിച്ച നീലത്തിൻെറ കറ,
എത്ര സോപ്പ് ഉരച്ച് ഉരച്ച് കഴുകിയാലും പോവുകയില്ല.
എത്ര പരിശ്രമിച്ചാലും, കാക്കയെ ഹംസം ആയി മാററുവാൻ കഴിയുമോ?

519 - കബീർ പറയുന്നു:
ബ്രാഹ്മണൻെറ മകൾ മദ്യ-മാംസങ്ങൾ കഴിക്കുന്നില്ലെങ്കിലും,

മദ്യം ഉണ്ടാക്കുന്നവനോട് മിത്രത ഉണ്ടായാൽ, മദ്യം കഴിക്കുവാൻ തുടങ്ങും.

520 - കബീർ പറയുന്നു:
വിഡ്ഢിയെ എത്ര പഠിപ്പിച്ചാലും, അതെല്ലാം വ്യർത്ഥമാവും;
എത്ര സോപ്പ് ഉരച്ച് ഉരച്ച് കഴുകിയാലും, കുയിലിൻെറ നിറം മാറുമോ?

521 - കബീർ പറയുന്നു:
കൽക്കരി നല്ലപോലെ കത്തിക്കഴിഞ്ഞാൽ, വെളുത്ത ചാരം ആവുന്നു;
പക്ഷേ, മൂർഖനെ എത്ര ഉപദേശിച്ചാലും, മൂർഖത പോവുകയില്ല.

522 - കബീർ പറയുന്നു: നിൻെറ മനസ്സിൽ വിരഹം ഉണ്ടെങ്കിലേ,
സത്ജ്ഞാനത്തിൻെറ പ്രേമം വരുകയുള്ളൂ;
മൂക്കാത്ത കടുകിനെ ആട്ടി ആട്ടി എണ്ണയും കിട്ടില,പിണ്ണാക്കുംകിട്ടില.

523 - കബീർ പറയുന്നു:
എള്ള് ആട്ടി എടുക്കുന്ന എണ്ണ, എള്ളെണ്ണ ആയേ ഇരിക്കുകയുള്ളൂ;
എന്നാലും, പുഷ്പത്തിൻെറ രസം കുറച്ചു കലർന്നാൽ,
സുഗന്ധ തൈലം ആയി മാറുന്നു.

524 - കബീർ പറയുന്നു:
സ്വാമിയുടേയും, സേവകൻെറയും മനോഭാവങ്ങൾ ചേർന്നിരിക്കണം;
സേവകൻെറ സേവാഭക്തിയാണ്, സ്വാമിയെ പ്രസന്നനാക്കുന്നത്,
കൌശലങ്ങൾ അല്ല.

525 - കബീർ പറയുന്നു:

ഗുരു 'വാ, വാ', എന്ന് പറയുമ്പോൾ അടുത്ത് വരുകയും,
'പോ, പോ' എന്ന് പറയുമ്പോൾ അകന്ന് പോവുകയും,
ഗുരു എന്തു തരുന്നുവോ അത് ഭക്ഷിച്ചും,
ഗുരുവിൻെറ ആജ്ഞയെ പാലിച്ചും ജീവിക്കുന്നവൻ, ഉത്തമശിഷ്യൻ.

526 - കബീർ പറയുന്നു: വൈകുണ്ഡപ്രാപ്തിക്കുള്ള ആശയും വെച്ച്,
അഹോരാത്രം മനസ്സ് ദുഷ്ടവിചാരങ്ങളിൽ മുഴുകിയിരുന്നാൽ,
ലക്ഷ്യപ്രാപ്തി കിട്ടുകയില്ല.
ഗുരു ശുക്രാചാർയ്യരുടെ ഉപദേശങ്ങളെ ഗണിക്കാത്തതിനാൽ,
മഹാബലിക്ക് രാജ്യം ദാനം ചെയ്തു, പാതാളവാസം നേടേണ്ടിവന്നു.

527 - കബീർ പറയുന്നു:
ഗുരു എല്ലാവരേയും സമദൃഷ്ടിയോടെ വീക്ഷിക്കുന്നു;
പക്ഷേ, ഒട്ടേറെ മനുഷ്യരും ഗുരുവിനെ അങ്ങനെയല്ല;
മനസ്സിൽ അഭിമാനവും, ദേഹത്തിൽ പുഷ്ടിയും ഉള്ളതുവരെ,
ഗുരുവെ ശരണം പ്രാപിക്കുന്നില്ല.

528 - കബീർ പറയുന്നു:
അകത്തിൽ ഗുരുവിനെ കാണാനുള്ള താൽപര്യം,പുറത്തിലും കാണാം;
അവൻെറ ശരീരം ക്ഷീണിച്ചും, മനസ്സ് വ്യാകുലമായും,
സംസാരത്തിൽ നിരാശനായും, അലയുന്നത് കാണാം.

529 - കബീർ പറയുന്നു: മനസ്സിൽ ദാസഭാവം ഇല്ലാതെ,
ദാസൻ എന്ന് പറഞ്ഞു നടക്കുന്നത് വ്യർത്ഥമാണ്.
ദാഹം ശമിക്കണമെങ്കിൽ, വെള്ളം കുടിക്കണമല്ലോ.

530 - കബീർ പറയുന്നു:
സർവ്വസമയവും, സത്ജ്ഞാനപ്രാപ്തിക്കു ശ്രമിക്കുകയും,
സംസാരബന്ധനങ്ങളിൽ നിന്ന് മുക്തനും ആയവനെ,
കാലനും (യമനും) ബഹുമാനിക്കുന്നു.

531 - കബീർ പറയുന്നു:
എല്ലാ നദികളും കർക്കടകമാസത്തിൽ നിറഞ്ഞ് ഒഴുകുന്നു;
എന്നാലും, മേടമാസത്തിൽ നിറഞ്ഞ് ഒഴുകുന്ന നദി പ്രശംസനീയമാണ്.
അതുപോലെ, അന്യരെ നോക്കി ഭക്തി-ഭാവം വരുന്നതിനേക്കാളും,
സ്വന്തം മനസ്സിൽ സ്വയമേവ വരുന്ന ഭക്തി-ഭാവം ഉന്നതമാണ്.

532 - കബീർ പറയുന്നു:
ഭക്തി രൂപമായ വിത്ത്, കാലാന്തരത്തിലും നഷ്ടമാവുകയില്ല;
ഉയർന്നതോ, താഴ്ന്നതോ ആയ ജാതിയിൽ ജനിച്ചിരുന്നാലും,
ഭക്തൻെറ മഹത്വത്തിന്ന് കുറവു വരുകയില്ല.

533 - കബീർ പറയുന്നു: ഭക്തി മാർഗ്ഗം കഠിനവും, ദുർല്ലഭവുമാണ്;
ദിനംതോറും വസ്ത്രം മററുന്നതുപോലെ എളുപ്പമല്ല.
ഭക്തി, വേഷത്തേക്കാളും ശ്രേഷ്ടമാണ്;
ഈ സത്യം എല്ലാവർക്കും അറിയാം.

534 - കബീർ പറയുന്നു: മുക്തിയിലേക്ക് കേറുവാനുള്ള ഏണിയാണ് ഭക്തി;
ആരെല്ലാം ഈ ഏണിയിൽ കയറി മേൽപോട്ട് പോവുന്നുവോ,
അവരെല്ലാം ഈശ്വരാനുഗ്രഹം നേടുന്നു;

മടിപിടിച്ച നിൽക്കുന്നവർ, ജന്മജന്മാന്തരം ദുഖിതരാവുന്നു.

535 - ഭക്തിദ്വാരം, ഒരു കടുകുമണിയുടെ ദശാംശം മാത്രം വീതി ഉള്ളതാണ്;
അഹങ്കാരം നിറഞ്ഞ നിൻെറ മനസ്സും വെച്ച്, നീ എങ്ങനെ അകത്തുപോവും?

536 - ഭക്തി മൈതാനത്തിൽ കിടക്കുന്ന പന്തു പോലെയാണ്;
ഇഷ്ടം ഉള്ളവർക്ക് എടുത്തു പോവാം;
ധനികൻ, ദരിദ്രൻ, ജാതിവ്യത്യാസം ഇല്ലാതെ എല്ലാവർക്കും ലഭ്യമാണ്.

537 - കബീർ പറയുന്നു: ഹെ, പ്രാണി, സത്ഗുരുവിൻെറ ഭക്തി നേടു,
വിഷയ വാസനകളിൽ മുഴുകേണ്ടാ;
ദുർല്ലഭമായി കിട്ടിയ ഈ മനുഷ്യ ജന്മം സഫലമാക്കു.

538 - കബീർ പറയുന്നു:
സത്ഗുരുവിൻെറ ഭക്തി മനസ്സിൽ സന്തോഷം വരുത്തി;
എന്നാലും മനസ്സിലുള്ള ആശകളാൽ ഗുരുവിൻെറ ശരണം ലഭിച്ചില്ല,
ഗുരുവിൻെറ ദാസനും ആയില്ല.

539 - കബീർ പറയുന്നു: ജാതി-കുലത്തിൻെറ അഭിമാനവും,
ഉയർന്ന-താഴ്ന്ന ഭ്രമവും മനസ്സിൽ ഉള്ളതുവരെ ഭക്തി വരുകയില്ല.
അഭിമാനത്തെ മനസ്സിൽ നിന്ന് അകററിയാലേ,
സത്ഗുരുഭക്തിയും, ജ്ഞാനവും ലഭിക്കുകയുള്ളു.

540 - കബീർ പറയുന്നു: പ്രേമം ഇല്ലാത്ത ഭക്തി നാമമാത്രമാണ്;
വയറു നിറക്കാൻ വേണ്ടി അങ്ങനത്തെ ഭക്തന്മാർ ജീവിതം നയിക്കുന്നു.

541 - കബീർ പറയുന്നു:
ദുഖസമയത്തിലും ഈശ്വരഭക്തിയിൽ മുഴുകിയവൻ യഥാർത്ത ഭക്തനാണ്;
കപടവേഷധാരി ഭക്തിയുടെ നാടകം നടിക്കുന്നു;
ശുദ്ധമനസ്സോടെ ഉള്ള ഭക്തി ധന്യമാണ്.

542 - കബീർ പറയുന്നു: വയലിലെ വിളകളെ, കളകൾ നശിപ്പിക്കുന്നു;
ജനങ്ങളുടെ സഭയെ ദുഷ്ടപ്രകൃതിയുള്ളവർ വിഭാജിക്കുന്നു;
ലോഭികൾ ഭക്തരെ ദൂഷിക്കുന്നു;
കുങ്കുമപ്പൂവിനെ പൂഴി ഉപയോഗശൂന്യമാക്കുന്നു.

543 - കബീർ പറയുന്നു: സൂർയ്യോദയത്തിൽ അന്ധകാരം അകലുന്നു;
ഗുരു തരുന്ന ജ്ഞാനത്താൽ ദുർബുദ്ധി അകലുന്നു;
അതിമോഹം വരുമ്പോൾ സത്ബുദ്ധി അകലുന്നു;
അഭിമാനം വരുമ്പോൾ ഭക്തി അകലുന്നു.

544 - ഭക്തിയുടെ ഉയർന്ന ഭവനം, ദൂരത്തിൽ നിന്നേ കാണാം;
ഈശ്വരഭക്തൻെറ തിളക്കവും, സൌന്ദർയ്യവും അവർണ്ണനീയമാണ്.

545 - കബീർ പറയുന്നു:
മോക്ഷത്തിൽ എത്താനുള്ള ഏണിയാണ് ഭക്തി;
സന്ത്ജനങ്ങൾ ഈശ്വരസ്മരണം ചെയ്തുകൊണ്ട് അതിൽ കയറുമ്പോൾ,
ഏണിക്ക് താഴത്ത് മറഞ്ഞിരിക്കുന്ന മായ,
തരം കിട്ടുമ്പോൾ, ഏണിയെ തട്ടിവിടുന്നു.

546 - കബീർ പറയുന്നു: ഓ, മനുഷ്യാ, ഗർവ്വം കാണിക്കേണ്ടാ;
മൃത്യു നിൻെറ തലമുടി പിടിച്ചു കൊണ്ട് നിൽക്കുന്നു.
എപ്പോഴാണോ, എവിടെ ഇരിക്കുമ്പോഴാണോ,
വലിച്ചുകൊണ്ട് പോവുക, എന്ന് അറിയാൻ വയ്യ.

547 - കബീർ പറയുന്നു: ഓ, മനുഷ്യാ, ഗർവ്വം കാണിക്കേണ്ടാ;
നിൻെറ കൊട്ടാരത്തെ നോക്കി അഭിമാനിക്കേണ്ടാ;
നാളെയോ, മറുനാളെയോ, നീ മണ്ണിൽ കിടക്കും;
നിൻെറ ദേഹത്തിന്നു മീതെ പുല്ലു മുളക്കും.

548 - കബീർ പറയുന്നു: ഓ, മനുഷ്യാ, ഗർവ്വം കാണിക്കേണ്ടാ;
മാംസവും, തൊലിയും കൊണ്ട് പൊതിഞ്ഞ നിൻെറ അസ്ഥിപഞ്ജരം,
കുതിരസ്സവാരി ചെയ്യുമ്പോഴോ, സിംഹാസനത്തിൽ ഇരിക്കുമ്പോഴോ,
നിമിഷമാത്രത്തിൽ മണ്ണോടുമണ്ണായി പോവും.

549 - കബീർ പറയുന്നു: ധന-സമ്പത്തിയുടെ ലഹരിയിൽ,
എട്ടു-പത്തു ദിവസം താളമേളങ്ങളോടെ നർത്തനം ചെയ്യു;
പിന്നെ നിനക്ക് ഈ വീഥിയും, ഈ ഗ്രാമവും കാണാൻ കഴിയാതെ വരും.

550 - കബീർ പറയുന്നു: അൽപസമയത്തേക്കുള്ള ഈ ജീവിതത്തിൽ,
ലോകത്തിലുള്ള സുഖ-സൌകർയ്യങ്ങൾ എല്ലാം ശേഖരിച്ചു;
സുൽത്താനോ,ഫക്കീറോ, എല്ലാവരും വന്നും,പോയും കൊണ്ടിരിക്കും.
സുഖ-സൌകർയ്യങ്ങൾ ശേഖരിച്ചത് എന്തിനാ?

551 - കബീർ പറയുന്നു: പഞ്ചഭൂതങ്ങൾ ചേർത്തി ഉണ്ടാക്കിയ ശരീരത്തെ,

ജീവത്മാ താങ്ങി നിർത്തുന്നു;
നാലു ദിവസങ്ങൾ മാത്രം നിന്ന്, പിന്നേയും മണ്ണോടു മണ്ണാവുന്നു.

552 - കബീർ പറയുന്നു:
ഈ സംസാരം, ഇലഞ്ഞിമരത്തിൻെറ (Cotton tree) പൂവുപോലെ,
വികസിച്ചിരിക്കുന്നതായി കണ്ട്, വീണുപോവുന്നു;
ഇതുപോലെ, പത്തു ദിവസത്തെ വ്യവഹാരത്തിൽ ഇടപെട്ട്,
ഓ, മനുഷ്യാ, നീയും വീണുപോവും.

553 - കബീർ പറയുന്നു: ഓ, മനുഷ്യാ, ഇന്ന് എങ്ങനെ ഉണ്ടോ,
അതുപോലെ നാളെയും ഉണ്ടാവും എന്ന് പ്രതീക്ഷിക്കരുത്;
മരണസമയവും തലയിൽ കയററിയാണ് നീ നടക്കുന്നത്.

554 - കബീർ പറയുന്നു: കപ്പൽ (ദേഹം) ജീർണ്ണാവസ്ഥയിലും,
നാവികൻ (മനസ്സ്) മൂഢനും ആയിരിക്കുമ്പോൾ,
ഭവസാഗരം തരണം ചെയ്യുന്നത് സാദ്ധ്യമല്ല;
അഭിമാനം ഇല്ലാത്തവൻ കടക്കും, അഹങ്കാരിയായവൻ മുങ്ങിപ്പോവും.

555 - കബീർ പറയുന്നു: ദ്രവിച്ചുപോയ തോണിയിൽ (ശരീരം),
ആശാപാശങ്ങളായ ഭാരങ്ങളെ കയററി,
പരിചയവും ഇല്ലാത്ത തുഴയുന്നവനാൽ (മനസ്സ്),
സംസാരസാഗരം കടക്കുന്നത് സാദ്ധ്യമല്ല.

556 - കബീർ പറയുന്നു:
കമ്പികളെല്ലാം പൊട്ടിയ വീണയിൽ നിന്ന്, ശബ്ദം വരുകയില്ല;

വിദ്വാൻ (ദേഹി) പോയതിൽ പിന്നെ, വീണ (ദേഹം) ഉപയോഗശൂന്യം.

557 - കബീർ പറയുന്നു:
അടുത്ത ക്ഷണത്തിൽ വരുന്നത്, ആർക്കും അറിഞ്ഞുകൂടാ;
അടുത്ത ക്ഷണത്തിൻെറ ഒരു മാഹാണി (1/16)
അംശത്തിൽ വരുന്നത്പോലും, എനിക്ക് അറിഞ്ഞുകൂടാ.

558 - കബീർ പറയുന്നു: വലിയ വലിയ കൊട്ടാരങ്ങളും,
ചിത്രശാലകളും സ്വപ്നം കണ്ടുകൊണ്ടു ജീവിക്കുന്നു;
സത്ഗുരുവിൻെറ ജ്ഞാനം ഇല്ലാതെ,
ഇതെല്ലാം ക്ഷണത്തിൽ മിഥ്യയാവും.

559 - കബീർ പറയുന്നു:
ഉയർന്ന ചുവരുകളും, വിശാലമായ മുറികളും വെച്ച് വീടു പണിതു;
അവസാനം നിൻെറ വീട്, മൂന്നര മുഴമോ,
ഏറിവന്നാൽ, മൂന്നേമുക്കാൽ മുഴമോ ആവും.

560 - കബീർ പറയുന്നു:
ഓ, അജ്ഞാനി, മൃത്യു വരുകയില്ലെന്ന് നിന്നോട് ആരാ പറഞ്ഞത്?
ഗോതമ്പുമാവിൽ (ആട്ടാ), ഉപ്പ് ചേരുന്നതുപോലെ,
ഈ ശരീരം ഒരു ദിവസം മണ്ണോട് മണ്ണായി ചേർന്നുപോവും.

561 - കബീർ പറയുന്നു: കർമ്മഫലങ്ങൾ അനുഭവിച്ചും കൊണ്ട്,
ജീവാത്മാ ജനന-മരണ ചക്രവ്യൂഹത്തിൽ കറങ്ങിക്കൊണ്ടിരിക്കുന്നു.
ഇനിയെങ്കിലും സത്കർമ്മങ്ങളുടെ വഴിയിൽ നടന്ന്,

മോക്ഷം നേടുവാൻ ശ്രമിക്കു.

562 - കബീർ പറയുന്നു:
വിറക് കൊല്ലനോട് പറഞ്ഞു: ' നീ എന്നെ കത്തിക്കരുതേ;
ആ ദിവസം വരും, അന്ന് ഞാൻ നിന്നെ കത്തിച്ച് ഭസ്മം ആക്കും.'

563 - കബീർ പറയുന്നു: ഈ ദേഹം ചൂളയിൽ വെക്കാത്ത മൺകുടം ആണ്;
നമ്മൾ ഇതിനെ എടുത്തുകൊണ്ട് നടക്കുന്നു;
പെട്ടെന്ന് ഒരു ഇടി കൊണ്ടാൽ ഉടഞ്ഞുപോയി,
കയ്യിൽ ഒന്നും ഇല്ലാതാവും.

564 - കബീർ പറയുന്നു: തൊട്ടിയിൽ നിറച്ചു വെച്ച വെള്ളം,
കണ്ടുകൊണ്ടിരിക്കുമ്പോൾ തന്നെ, ചാലിൽ കൂടി ഒലിച്ചു പോവും;
ഇതേപോലെ, മൃത്യു വരുമ്പോൾ, ജീവനും ഒലിച്ചു പോവും.
(ശരീരരൂപമായ തൊട്ടിയിൽ നിറച്ചു വെച്ച ശ്വാസരൂപമായ വെള്ളം,
നാസികാദ്വാരങ്ങളിൽ കൂടി, മെല്ലെ മെല്ലെ ഒലിച്ചുപോയി,
മൃത്യു വരുമ്പോൾ ഒട്ടും ഇല്ലാതെ ആവും.)

565 - മരണം എല്ലാവർക്കും നിശ്ചിതമാണ്;
മരിച്ചതിൽ പിന്നെ ആരും ഓർമ്മിക്കുകയുമില്ല;
അതിൽപിന്നെ ഏതെങ്കിലും പശു-പക്ഷി യോനിയിൽ ജനിച്ച്,
ജീവിതം കാട്ടിലോ, നാട്ടിലോ ആയിരിക്കും;
അതിൽപിന്നെ വേറൊരു യോനിയിൽ ജനിക്കും;
ജനന-മരണ ചക്രം ഇങ്ങനെ കറങ്ങിക്കൊണ്ടിരിക്കും.

566 - കബീർ പറയുന്നു: കാട്ടു വെട്ടിത്തളിച്ച് കൃഷി ചെയ്യുന്ന കർഷകനും,
ഭൂമിയെ കിളച്ചു കിളച്ച് കുഴിയാക്കുന്ന കുശവനും,
മഹാബലശാലിയും, വിദ്വാനും ആയ ലങ്കാധിപതി രാവണനും,
എത്ര ശക്തിമാന്മാർ ആയിരുന്നും, മൃത്യുവിനെ കീഴടക്കിയില്ലല്ലോ.

567 - കബീർ പറയുന്നു:
ഇന്നോ, നാളെയോ, ഈ ശരീരം കാട്ടിൽ എറിയപ്പെടും;
പിന്നെ അതിനു മുകളിൽ കലപ്പകളാൽ ഉഴപ്പെടും;
കാലാന്തരത്തിൽ പശുക്കൾ പുല്ലും തിന്ന്, മേഞ്ഞുനടക്കും.

568 - എല്ലുകൾ വിറകു പോലെ കത്തിപ്പോവും,
രോമാവലി ഉണങ്ങിയ പുല്ലുപോലെയും കത്തിപ്പോവും;
ലോകത്തിൽ എല്ലാം കത്തുന്നതു കണ്ട്, കബീർ വ്യസനിക്കുന്നു,
'ജനങ്ങൾ രാമനാമം മറന്നു പോയല്ലോ' എന്ന്.

569 - കബീർ പറയുന്നു:
മനസ്സിനെ സ്ഥിരമാക്കി, ധ്യാനത്തിൽ നിർത്തിയവൻ, ജ്ഞാനിയാണ്;
നിൻെറ അന്തിമയാത്ര ആനയുടെയോ, കുതിരയുടെയോ,
മുകളിൽ കയറി ആയിരിക്കുകയില്ലല്ലോ.

570 - കബീർ പറയുന്നു: ഹെ, ചഞ്ചലമനസ്സേ, നീ വണ്ടു പോലെ,
വിഷയ-വാസനകളുടെ പൂങ്കാവിൽ വസിക്കേണ്ടാ;
ഏതെങ്കിലും മധു നിറഞ്ഞ പുഷ്പത്തിൽ (സ്ത്രീ) അകപ്പെട്ട്,
ശ്വാസം മുട്ടി മുട്ടി മരിക്കും.

571 - കബീർ പറയുന്നു:
ഭയം മനുഷ്യൻെറ ഉത്തമ ഗുരുവും, പാരസ് മണിയും,
ലോകത്തിൻെറ ആധാരവും, ഗുരുവിലുള്ള വിശ്വാസവും ആണ്;
സംസാരത്തിൽ ഭയത്തോടെ കർമ്മം ചെയ്യുന്നവൻ,
സത്കർമ്മങ്ങൾ ചെയ്ത്, സംസാരസാഗരം കടക്കുന്നു.
ഭയമില്ലാതെ ദുഷ്കർമ്മങ്ങൾ ചെയ്യുന്നവർ,
സംസാരസാഗരത്തിൽ കിടന്ന് ഉഴലുന്നു.
പാപത്തിൽ നിന്ന് രക്ഷ കിട്ടാനുള്ള അമോഘമന്ത്രം ആണ് ഭയം.

572 - കബീർ പറയുന്നു: ഓ, മത്സ്യമേ, നീ ബുദ്ധിഹീനയായല്ലോ!
വിശാലമായ ഈ തടാകത്തിൽ സുരക്ഷിതമായി വസിക്കാൻ
നീ വീടു പണിതില്ലല്ലോ; അവിടെ വല ഇടാൻ പററുകയില്ലല്ലോ.

573 - കബീർ പറയുന്നു: ജീവിതത്തിൽ ചീത്ത കൂട്ടുകെട്ടിൽ ഇറങ്ങിയാൽ,
ഈശ്വരസ്മരണവും, ഭജനവും മുടങ്ങും;
ഭഗവാൻ ശ്രീരാമനെ സ്മരിക്കു, ഭജിക്കു, സത്സംഗത്തിൽ ചേരു.

574 - കബീർ പറയുന്നു: ജാതിയെ ത്യജിച്ചാൽ, വംശത്തിൽ വൃദ്ധി വരുന്നു;
മതഭ്രാന്തനായാൽ, കുടുംബവും, വംശവും നാശത്തിൽ എത്തുന്നു;
ജാതിമതങ്ങളെ ത്യജിച്ച്, രാമഭക്തിയിൽ ലയിച്ചാൽ,
കുലം, വംശം എന്നിവയെല്ലാം മറന്നുപോവും.

575 - കബീർ പറയുന്നു:കുലം, കുടുംബം,ജാതി എന്നിവയെ ആധാരമാക്കി,
നീ എന്തെല്ലാമോ ദുഷ്കർമ്മങ്ങൾ ചെയ്ത്, ഈ ജന്മം വ്യർത്ഥമാക്കി;
ഭക്തിഭാവവും ഇല്ലാതെ കുലത്തിൻെറ മാന്യത നിലനിൽക്കുകയില്ല;

നിൻെറ പുനർജന്മം നാൽക്കാലിയും ആയിരിക്കാം.

576 - കബീർ പറയുന്നു: മൽമൽ വസ്ത്രം ധരിച്ച, നല്ലവണ്ണം മുറുക്കി,
ഗർവ്വിഷ്ഠനായി നടന്നു, തന്നസ്തുതികൾ ചെയ്തു,
സുഗന്ധതൈലങ്ങൾ പൂശി, വലിയ കൊട്ടാരത്തിൽ വസിച്ചു,
മററും മററും സ്വപ്നങ്ങൾ കണ്ടുകൊണ്ടിരിക്കുമ്പോൾ, മൃത്യ വന്നു.

577 - കബീർ പറയുന്നു:
നെയ്ത്തുകാരൻ തറിയിൽ ഓരോരു നല് കോർത്ത്,
തുണി നെയ്യുമ്പോൾ ആ നൂലിൻെറ അററം വരുന്നു.
അതേപോലെ, ജീവിതത്തിൻെറ അററവും വരുന്നു.
ശേഷിച്ച സമയത്തിൽ സത്ഗുരുവിനെ വരിക്കു, നാമസ്മരണം ചെയ്യു.

578 - കബീർ പറയുന്നു: പ്രതിദിനം സാധു-സന്ത്കളുടെ സംഗമം നേടു,
ദുഷ്ട ചിന്തകൾ അകന്ന്, സത്ബുദ്ധി ലഭിക്കുന്നു.

579 - കബീർ പറയുന്നു:
സന്താനത്തിൻെറ ശരീരം ഒരു തുള്ളി വീർയ്യത്താൽ ഉണ്ടായി;
ആ സന്താനം മരിച്ചാൽ കുടുംബത്തിൽ എല്ലാവരും കരയുന്നു.
പക്ഷേ അനേകം തുള്ളികളാൽ ഉണ്ടായ ജനങ്ങൾ,
ദുഷ്ട സഹവാസം ചെയ്യുമ്പോൾ, ആരും കരയുന്നില്ല.

580 - കബീർ പറയുന്നു:
കലഹങ്ങളും, വിലാപങ്ങളും സത്സംഗത്താൽ നീങ്ങുന്നു;
സത്സംഗത്തിൻെറ ശക്തിയാൽ, ദുഖം അകന്ന്, സുഖം വരുന്നു.

581 - കബീർ പറയുന്നു:
ഓ, അന്ധാ, മോഹ-മായാ പാശങ്ങളിൽ നിന്ന് നീ എപ്പോൾ വിട്ടുവരും?
ഹെ, മന്ദബുദ്ധി, അതിൽ കിടന്ന്, ജീവിതം നഷ്ടമാക്കരുത്.

582 - കബീർ പറയുന്നു:
ശരീരം ഒരു സവാരിയും, ജീവൻ അതിലെ യാത്രിയും ആണ്;
യാത്രി എപ്പോൾ സവാരിയിൽ നിന്ന് ഇറങ്ങിപ്പോവും,
എന്ന വസ്തുത ആർക്കുംനിശ്ചയമില്ല.

583 - കബീർ പറയുന്നു: ദൈനംദിനം താള-മേളങ്ങളും, വീണവായനയും,
ആഘോഷങ്ങളും, മററും ഉണ്ടായിരുന്ന ഗൃഹം ഇപ്പോൾ ശൂന്യമായി;
അവിടം ഇപ്പോൾ കാക്കകളുടെ കൂടുകളായി.
കാലാന്തരത്തിൽ എല്ലാം അവസാനിക്കുന്നു.

584 - കബീർ പറയുന്നു: ജീവനുള്ളപ്പോൾ, എന്തെല്ലാമോ ചെയ്യുന്നു,
എത്രയെല്ലാമോ ശേഖരിക്കുന്നു;
വീടോ, ധനമോ, പദവിയോ, എന്തായാലും,
കൂടെ കൊണ്ടുപോവാൻ കഴിയുന്നില്ലല്ലോ.

585 - കബീർ പറയുന്നു:
ഹെ, പ്രാണി, ഉണരു; ഉറക്കത്തിൽ പററി നിൽക്കേണ്ടാ;
രാത്രിയിൽ നീ കണ്ട സ്വപ്നം, രാവിലെ ഉണരുമ്പോൾ ഇല്ലല്ലോ;
ഈ സംസാരവും അതുപോലെയാണ്.

586 - കബീർ പറയുന്നു:
ഗുരുവിൻെറ മൂർത്തിക്കും, ഗുരുവിന്നും വ്യത്യാസമില്ല;
ഗുരുവിൻെറ അഭാവത്തിൽ, മൂർത്തിയിൽ നിന്ന് ആജ്ഞ കേൾക്കു,
മൂർത്തിയെ വന്ദിക്കു, നിൻെറ മനസ്സിലെ അന്ധകാരം അകലും.

587 - കബീർ പറയുന്നു: മോക്ഷമാർഗ്ഗം കാണിക്കുന്നവനാണ് ഗുരു;
ഗുരുവിൻെറ സിദ്ധാന്തങ്ങളെ ഗ്രഹിക്കുന്നവനാണ് ശിഷ്യൻ.
ഗുരു-ശിഷ്യ ബന്ധനം ഇങ്ങനെയിരിക്കണം.

588 - കബീർ പറയുന്നു:
ഇക്കാലത്ത് ലോഭികളായ ഗുരുക്കൾ ധാരാളം കാണാം;
അവർക്ക് തൻെറ കൃത്യങ്ങളുടെ അറിവില്ല;
ശിഷ്യർക്ക് ജ്ഞാനോപദേശം ചെയ്യുവാനുള്ള കഴിവും ഇല്ല.

589 - കബീർ പറയുന്നു: അജ്ഞാനിക്ക്, അജ്ഞാനിയായ ഗുരു കിട്ടിയാൽ,
ബന്ധനങ്ങളിൽ നിന്ന് അകലുവാൻ കഴിയുകയില്ല;
അജ്ഞാനി, ജ്ഞാനിയായ ഗുരുവിനെ സേവിച്ചാൽ,
ബന്ധനങ്ങളിൽ നിന്ന് എളുപ്പം മുക്തി കിട്ടും.

590 - കബീർ പറയുന്നു: ഞാൻ എല്ലാവരോടും വിളിച്ചു പറയുന്നു:
ഗുരുവിൻെറ കർമ്മഫലങ്ങൾ ഗുരുവിനും,
ശിഷ്യൻെറ കർമ്മഫലങ്ങൾ ശിഷ്യനും, അനുഭവിച്ചേ തീരൂ.

591 - കബീർ പറയുന്നു: അജ്ഞാനിയായ ഗുരു പൊട്ട കിണറിൽ വീണു,
ശിഷ്യനേയും വിളിച്ചു, അവനും അതേ കിണറിൽ ചാടി;

തൻെറ അജ്ഞാനതയാൽ, മററുള്ളവരേയും മുക്കി കൊല്ലുന്നു.

592 - കബീർ പറയുന്നു:
ഏതൊരുവൻ അഹോരാത്രം ഗർവ്വിഷ്ടനായിരിക്കുന്നുവോ,
ഗുരുവിൻെറ ആദരവും, ഉപദേശങ്ങളും ആഗ്രഹിക്കുന്നുവോ,
അവനെ യമരാജൻ അതിഥിസൽക്കാരത്തിന്ന് ക്ഷണിക്കുന്നു.

593 - കബീർ പറയുന്നു: മൂലരൂപം ഗുരുവിൻെറ ധ്യാനം,
മൂലരൂപമായ പൂജ ഗുരുവിൻെറ ചരണങ്ങൾ,
മൂലരൂപമായ നാമം ഗുരുവിൻെറ ഉപദേശങ്ങൾ,
ഇവയെല്ലാം മൂലരൂപമായ സത്യത്തെ ഗ്രഹിക്കുവാനുള്ള മാർഗ്ഗമാണ്.

594 - കബീർ പറയുന്നു:കുടുംബത്തിലെ ബന്ധുക്കളോടുള്ള പ്രീതി പോലെ,
ഗുരുവിനോടും പ്രീതി ഉണ്ടായാൽ, ശിഷ്യന്ന് ഉദ്ധാരണം ഉണ്ടാവും;
പക്ഷേ, ഒരു ശിഷ്യനും തൻെറ ഗുരുവിനോട് അത്ര പ്രേമം വെക്കുന്നില്ല;
തന്മൂലം, നരക പീഢകൾ അനുഭവിക്കുന്നു.

595 - കബീർ പറയുന്നു:
പൂർണ്ണ ജ്ഞാനിയായ ഗുരു, ശിഷ്യനെ സന്മാർഗ്ഗത്തിലേക്ക് നയിക്കുന്നു;
ശിഷ്യഭാവവും, പുത്രഭാവവും ഒരുപോലെ ആണെന്നാലും,
ശിഷ്യൻ എല്ലാ വിധത്തിലും ശ്രേഷ്ടനാണ്;
പുത്രനോടുള്ള ബന്ധം സ്വാർത്ഥവശവും,
ശിഷ്യനോടുള്ള ബന്ധം ജ്ഞാനവശവും ആയതിനാൽ.

596 - കബീർ പറയുന്നു:

പൊതിഞ്ഞു വെച്ചിരിക്കുന്ന സോപ്പിന്ന് ഉപയോഗമില്ല;
വെള്ളത്തോട് ചേർന്നാലേ, സോപ്പ് ഉരച്ച്,
വസ്ത്രങ്ങൾ ശുദ്ധമാക്കുവാൻ കഴിയുകയുള്ളൂ.

597 - കബീർ പറയുന്നു:
അമ്മ-അച്ഛന്മാർ പണ്ഡിതന്മാരോ, പാമരന്മാരോ ആയാലും.
മക്കളെ പാലിച്ചു പോഷിപ്പിക്കുന്നു;
അതേപോലെ ഗുരുവും, ജ്ഞാനമാർഗ്ഗത്തിൽ കൂടി,
ശിഷ്യരെ സന്മാർഗ്ഗത്തിലേക്ക് നയിക്കുന്നു.

598 - കബീർ പറയുന്നു: മനസ്സിനേയും, ഇന്ദ്രിയങ്ങളേയും നിയന്ത്രിച്ച്,
ഗുരുവിൻെറ പ്രേമത്തിന്ന് അർഹിതൻ ആവണം;
ഗുരുവിൻെറ പ്രേമം ലഭിക്കാതെ,
നിനക്ക് സാമർത്ഥ്യവും, ക്ഷേമവും കിട്ടുകയില്ല.

599 - കബീർ പറയുന്നു: സത്ഗുരുവിന്ന് സമമായി ആരും ഇല്ല;
ഏഴ ദ്വീപുകളിലും, ഒമ്പത് ഭൂഖണ്ഡങ്ങളിലും, മൂന്ന് ലോകങ്ങളിലും,
ഇരുപത്തിയൊന്ന് ബ്രഹ്മാണ്ഡങ്ങളിലും, സത്ഗുരുവിനെ പോലെ,
ദുർമാർഗ്ഗത്തിൽ നിന്ന്, നിന്നെ രക്ഷിക്കുന്നവനെ കാണുകയില്ല.

600 - കബീർ പറയുന്നു: നദിയുടെ നീർച്ചുഴിയിൽ അകപ്പെട്ടവൻ,
എത്ര ശ്രമിച്ചാലും രക്ഷപ്പെടുകയില്ല;
ലോഭരൂപത്തിലുള്ള നദിയുടെ നീർച്ചുഴിയിൽ അകപ്പെട്ടവൻ,
എന്നന്നേക്കുമായി മുങ്ങിപ്പോവുന്നു.

601 - കബീർ പറയുന്നു:
സത്ഗുരുവിൻെറ ശിഷ്യൻ ആയാൽ സർവ്വവും ലഭിച്ചതായി കരുതു;
അല്ലെങ്കിൽ ഒന്നും ലഭിച്ചിട്ടില്ല.
മാതാ-പിതാ, സഹോദര-സഹോദരികൾ എല്ലാ വീട്ടിലും ഉണ്ടല്ലോ.

602 - കബീർ പറയുന്നു:
ദുഷ്ടജനങ്ങളോടുള്ള സഹവാസം വിഷമാവസ്ഥയിൽ എത്തിക്കും.
ബുദ്ധിമാന്മാർ സ്വർണ്ണ പാത്രം ത്യജിച്ച്, മൺപാത്രം ഉപയോഗിക്കുന്നു;
എന്നാലും, ദുഷ്ടജനങ്ങളോട് യാചിക്കുന്നില്ല.

603 - കബീർ പറയുന്നു:
മഹാജ്ഞാനിയായ ശുകദേവ്, ഗുരു ദീക്ഷ ലഭിക്കാത്തതിനാൽ,
വിഷ്ണു ഭഗവാൻെറ സഭയിൽ അനുവാദം കിട്ടിയില്ല.
ഗുരു ദീക്ഷ ലഭിക്കാത്തവർ, എൺപത്തിനാലു ലക്ഷം യോനിയിൽ
കിടന്ന്, കിടന്ന് ജനന-മരണ ചക്രത്തിൽ കറങ്ങുന്നു.

604 - കബീർ പറയുന്നു: ഗുരുഭക്തി ഇല്ലാത്ത രാജാവും,
അടുത്ത ജന്മത്തിൽ കഴുതയായി ജനിച്ച്,
കുശവൻെറ കളിമണ്ണ് കുഴക്കുന്നു;
അതിൻെറ നിർഭാഗ്യം, തിന്നാനുള്ള പുല്ലും, കുശവൻ കൊടുക്കുന്നില്ല.

605 - കബീർ പറയുന്നു: ഹരിസ്മരണം മനസ്സിന്ന് ശാന്തിയും,
മോഹ-മായാ പാശങ്ങളിൽ നിന്ന് മുക്തിയും നൽകുന്നു;
ഹരിസ്മരണം ഇല്ലാത്തവർ, സർവ്വസമയവും ദുഖിതരായിരിക്കും.
ഈശ്വരഭക്തിയാണ് ലോകത്തിലെ അമൂല്യനിധി.

606 - വൃക്ഷം പഴുത്ത ഇലയോട് പറയുന്നു: ഇലയേ, കേൾക്കു,
ഈ ഗൃഹത്തിൻെറ നിയമം, 'ഒന്നു വീണാൽ, ഒന്ന് വരും'.

607 - കബീർ പറയുന്നു: ദേവി-ദേവതകൾക്ക് മദ്യ-മാംസങ്ങൾ നിവേദിച്ച്,
അവരിൽ നിന്ന് വരങ്ങൾ കിട്ടുമെന്ന് വിചാരിക്കുന്നു;
നിവേദിച്ച മദ്യ-മാംസങ്ങളെ പ്രസാദം പോലെ തിന്ന്,
അവസാനം നരകത്തിലെ കഷ്ടങ്ങൾ അനുഭവിക്കുന്നു.

608 - കബീർ പറയുന്നു: നൂറു വർഷം ഗുരുഭക്തിയിൽ ലയിച്ച്,
ഒരു ദിവസം സങ്കൽപ്പിച്ച ദേവി-ദേവതമാരെ പൂജിച്ചാലും,
ജനന-മരണ ചക്രത്തിൽ നിന്ന് രക്ഷപ്പെടുകയില്ല.

609 - കബീർ പറയുന്നു: വരനോ, വധുവോ കിട്ടുവാനായി,
സങ്കൽപ്പിച്ച ദേവി-ദേവതമാർക്ക് ജീവബലിയിട്ട്,
ആ മാംസം തിന്നുന്നവർക്ക്, നരകത്തിലേക്കുള്ള സ്വാഗതം നിശ്ചയം.

610 - കബീർ പറയുന്നു:
ഹോമം, ശ്രാദ്ധം എന്നിവയിൽ ഭക്ഷണം കഴിക്കുവാൻ ആശയുള്ള
ശ്രാദ്ധബ്രാഹ്മണർ, നായയുടെ വിസർജ്ജനം കഴിക്കുന്നതുപോലെയുള്ള
വ്യവഹാരങ്ങൾ ചെയ്യുന്നതിനാൽ, നിശ്ചയമായും നരകം പ്രാപിക്കുന്നു.

611 - കബീർ പറയുന്നു: കാമികളും, ക്രോധികളും, ലോഭികളും,
സംസാരസാഗരം തരണം ചെയ്തേക്കാം;
പക്ഷേ, മദ്യപാനി തരണം ചെയ്തു ആരും കണ്ടീട്ടില്ല.

612 - കാമ വികാരം പ്രബലമായാൽ, വ്യക്തി തൻെറ ശരീരത്തിൻെറയും,
മനസ്സിൻെറയും നിയന്ത്രണം ഇല്ലാതെ കറങ്ങുന്നു;
ആ കാമദേവൻ, ദേവ-അസുര-മുനിമാർ എല്ലാവരേയും,
വശീകരിച്ച്, കുഴപ്പത്തിൽ ഇറക്കിയിരിക്കുന്നു.

613 - കബീർ പറയുന്നു:
പുരുഷൻെറ വീർയ്യം, സ്ത്രീയിൽ വീണാൽ, കാമാഗ്നി ശാന്തമാവും;
പിന്നെ ഇരുവരും പശ്ചാത്തപിക്കും; പക്ഷേ പിന്നേയും തുടരും.
അജ്ഞാനതയാൽ അവർ അറിയുന്നില്ല;
അതാണ് കാമത്തിൻെറ ആശ്ചർയ്യം.

614 - കബീർ പറയുന്നു:
പറഞ്ഞു പറഞ്ഞു കേൾപ്പിച്ചാലും, മഠയൻ ഗ്രഹിക്കുന്നില്ല;
സന്തോ, വൈരാഗിയോ, ഗ്രഹസ്ഥനോ,
കാമവാസനക്ക് അധീനമായാൽ, ജ്ഞാനപ്രാപ്തി ലഭിക്കുകയില്ല.

615 - കബീർ പറയുന്നു:
കാമിക്ക് ലജ്ജയും ഇല്ല, ഭയവും ഇല്ല, ബഹുമാനവും ഇല്ല;
ഇന്ദ്രിയങ്ങൾക്ക് വശീഭൂതനായി, അവൻ നരകം അനുഭവിക്കുന്നു.

616 - കബീർ പറയുന്നു: കാമത്തിന്ന് വശമായ നായ,
മാസത്തിൽ ഒരു ദിവസം മാത്രം, പട്ടിയോട് സമാഗമം ചെയ്യുന്നു;
കാമത്തിന്ന് വശമായ പുരുഷൻ, ആറു ഋതുകളിലും,
പന്ത്രണ്ടു മാസങ്ങളിലും, നായ പോലെ ജീവിക്കുന്നു.

617 - കബീർ പറയുന്നു: വിഷയഭോഗങ്ങളിൽ മുഴുകി ജീവിക്കുന്നവന്ന്,
ജനന-മരണ ചക്രത്തിൽ നിന്ന് രക്ഷ കിട്ടുകയില്ല;
വിഷയവാസനകളിൽ നിന്ന് അകന്ന് നിൽക്കുന്നവൻ,
യഥാർത്ഥ ഭക്തൻ എന്ന് അറിയപ്പെടുന്നു.

618 - കബീർ പറയുന്നു: കാമ-ക്രോധ-ലോഭ-മദ-മാത്സർയ്യങ്ങൾ
മനസ്സിൽ ഉള്ളതുവരെ, പണ്ഡിതനും, മൂർഖനും ഒരേ പോലെ ആണ്.

619 - കബീർ പറയുന്നു:
കാമിപുരുഷൻ ബ്രഹ്മചർയ്യമായ അമൃതത്തെ വിഷമായും,
വിഷയ-വാസനയായ വിഷത്തെ അമൃതമായും കാണുന്നു;
എത്ര ജ്ഞാനോപദേശം ലഭിച്ചാലും,
അവൻെറകാമവാസന നീങ്ങുകയില്ല.

620 - കബീർ പറയുന്നു:
ആയിരം പാപികളെ കണ്ടാലും, ഒരു നന്ദിയില്ലാത്തവനെ കാണരുത്;
നന്ദിയില്ലാത്തവൻെറ ശിരസ്സിലും, മനസ്സിലും,
ലക്ഷോപലക്ഷം പാപങ്ങൾ നിറഞ്ഞിരിക്കുന്നു.

621 - കബീർ പറയുന്നു: നന്ദിയില്ലാത്തവൻ മൂക്കില്ലാത്തവൻ;
പ്രതിദിനം മററുള്ളവരെ ദൂഷിക്കുന്നതായ മലം തിന്നുന്നു;
അവഗുണങ്ങൾ നിറഞ്ഞ അവൻെറ മനസ്സിനെ,
ഏതു വിധത്തിലും ശുദ്ധമാക്കുവാൻ കഴിയുകയില്ല.

622 - കബീർ പറയുന്നു:
നന്ദിയില്ലാത്തവന്ന്, മൂക്കില്ലാത്തവരുടെ ഇടയിൽ പ്രാധാന്യം ഉണ്ട്;
സന്ത്-സജ്ജനങ്ങളുടെ മദ്ധ്യത്തിലല്ല.

623 - കബീർ പറയുന്നു: നന്ദിയില്ലാത്തവനേക്കാളും, നായ ധന്യമാണ്;
നായ ദൂരത്തുനിന്നു തന്നെ കുരക്കുന്നു.
നായിനേക്കാളും അധമനാണ് ക്രോധി;
അവൻ തൻെറ ഗുരുവിനേയും ദൂഷിക്കുന്നു.

624 - കബീർ പറയുന്നു: സാധു-സന്ത്ജനങ്ങളെ നിന്ദിക്കുന്നവൻ,
കഷ്ടങ്ങൾ അനുഭവിച്ച്, നരകത്തിൽ എത്തും;
ജനന-മരണ ചക്രത്തിൽ നിന്ന് അവൻ രക്ഷപ്പെടുകയില്ല.

625 - കബീർ പറയുന്നു: എന്നെ നിന്ദിച്ചു കൊണ്ടിരുന്നവൻ മരിച്ചു;
ആ ഭാരം ചുമക്കുവാൻ വേറൊരുവനെ, ഇനിയും കിട്ടീട്ടില്ല.

626 - കബീർ പറയുന്നു: കനകം, കാമിനി, ധനം എന്നിവയെ ത്യജിച്ച്,
കാഷായ വസ്ത്രം ധരിക്കുന്നത് എളുപ്പം;
പരനിന്ദ ചെയ്യുന്ന സ്വഭാവം, ത്യജിക്കുന്നത് കഠിനം.

627 - കബീർ പറയുന്നു:
മററുള്ളവൻ എങ്ങനെയിരുന്നാലും,
അവനെ ദൂഷിക്കേണ്ടആവശ്യമില്ല;
നേരെ മറിച്ച്, സന്ത് ജനങ്ങളെപ്പോലെ,
അവനെ പ്രശംസിക്കുന്നതാണ് നല്ലത്.

628 - കബീർ പറയുന്നു: അന്യരെ നിന്ദിക്കുന്നവൻ,
അറുപത്തിയെട്ട തീർത്ഥങ്ങളിൽ മുങ്ങിയാലും,
അവൻെറ ദേഹവും ശുദ്ധമാവുകയില്ല;
അൻപത്തി ആറു കോടി ഭൂമി പ്രദക്ഷിണം ചെയ്താലും,
അവൻ നരകത്തിലേക്കേ പോവുകയുള്ളൂ.

629 - കബീർ പറയുന്നു: സപ്തസാഗരങ്ങളാൽ ചുററപ്പെട്ട ഭൂമിയിലും,
ജംബുദ്വീപിൽ നിന്ന് അകലെയും, ഞാൻ തിരഞ്ഞുനോക്കി;
എന്നിട്ടും പരനിന്ദ ചെയ്യാത്തവനായി ആരേയും കണ്ടില്ല.

630 - കബീർ പറയുന്നു: തന്നസ്ഥുതിയോ, പരനിന്ദയോ ചെയ്യരുത്;
ജീവിതത്തിൽ ഇനിയും വളരെ ദൂരം പോവേണ്ടിവരും;
ഭാവിയിൽ എന്തെല്ലാം സംഭവിക്കുമെന്ന് ആർക്കറിയാം?

631 - കബീർ പറയുന്നു:
പൂക്കളുടെ സുഗന്ധത്തെ ത്യജിച്ച്, ഈച്ച ദുർഗന്ധത്തിൽ വസിക്കുന്നു;
തേനീച്ച സാധുവിനെപ്പോലെ, പൂക്കളുടെ സുഗന്ധം ആസ്വദിക്കുന്നു.

632 - കബീർ പറയുന്നു: ഈ സംസാരം മരത്താൽ നിർമ്മിച്ച ഗൃഹമാണ്;
നാലു ഭാഗത്തും നിന്ന് മായാ-മോഹങ്ങളായ തീ പിടിച്ചിരിക്കുന്നു;
മായാ-മോഹങ്ങളാൽ ബന്ധിതൻ അതിൽ കുടുങ്ങി മരിക്കും;
സാധുവും, ഭക്തനും രക്ഷപ്പെടും.

633 - കബീർ പറയുന്നു:

അകത്തിലെ കോപം, പുറത്തിൽ  പാപകർമ്മങ്ങളായി വരും;
അകത്തിലെ അഹങ്കാരം, ധർമ്മ-കർമ്മങ്ങളെ എല്ലാം നഷ്ടമാക്കുന്നു.

634 -   കബീർ പറയുന്നു: യോഗി, തീർത്ഥയാത്രി, ജിതേന്ദ്രിയൻ, ജ്ഞാനി,
ഉത്തമഗുണവാൻ, ഷട് ശാസ്ത്രപണ്ഡിതൻ, (ആറു ശാസ്ത്രങ്ങൾ),**
തുടങ്ങി എല്ലാവരും ലോഭികളായാൽ,
അവരുടെ ഗുണങ്ങൾ എല്ലാം നഷ്ടപ്പെടും.
** (ആറു ശാസ്ത്രങ്ങൾ -- സാംഖ്യം, യോഗം, ന്യായം, വൈശേഷികം,
പൂർവ്വ-മീമാംസാ, ഉത്തര-മീമാംസാ).

635 -   കബീർ പറയുന്നു: മോഹം കപടവേഷധാരിയാണ്;
മോഹത്തിന്ന് വശമായി, (മാൻ പേടയെ പ്രേമിച്ച്),
ഭരതമഹർഷിക്ക് രണ്ട് ശരീരം  എടുക്കേണ്ടിവന്നു;
അനേകം മോഹ-പ്രേമങ്ങളെ ഉള്ളിൽ വെച്ച്,
നീ ഭവസാഗരം എങ്ങനെ കടക്കും?

636 -  കബീർ പറയുന്നു: മോഹ-മായ ആയ മൃഗതൃഷ്ണയിൽ,
സുര-നര-മുനിമാർ എല്ലാവരും കുടുങ്ങിയിരിക്കുന്നു;
മോഹരൂപമായ സംസാരസാഗരത്തിൽ അവർ മുങ്ങിപ്പോവുന്നു.

637 -  കബീർ പറയുന്നു: ഒരിക്കലും അഭിമാനവും, ഗർവ്വവും കാണിക്കരുത്;
അങ്ങനെയുള്ളവർ അസംഖ്യം ജന്മങ്ങളെടുത്ത്,
മുക്തി ലഭിക്കാതെ കറങ്ങുന്നു.

638 -  കബീർ പറയുന്നു: ചിന്ത പോലെയുള്ള മനോവികാരങ്ങൾ,

മനുഷ്യൻെറ ജീവനെ ചുരണ്ടുന്നു, ദുഖത്തിൽ എത്തിക്കുന്നു;
ചിന്തയില്സാതെ ജീവിക്കുന്നവനാണ്, യഥാർത്ഥത്തിൽ സന്ത്.

639 - കബീർ പറയുന്നു: അത്യധികം സമയം കടന്നുപോയി;
വളരെ കുറച്ച് ശേഷിച്ചതിൽ, ധൈർയ്യം അവലംഭിക്കു;
ധൈർയ്യമാണ് എല്ലാവർക്കും ഉത്തമനായ മിത്രൻ.
ഇന്നേവരെ ശേഖരിച്ചതിനെ, നഷ്ടമാക്കരുത്.

640- കബീർ പറയുന്നു: ധൈർയ്യവും, ബുദ്ധിയും ഉള്ളപ്പോൾ,
മററുള്ളവരുടെ മനോഭാവം അറിയുവാൻ കഴിയും;
ദുഷ്ടവിചാരങ്ങൾ നിൻെറ മനസ്സിൽ വരുകയുമില്ല.

641 - കബീർ പറയുന്നു:
ഒട്ടകത്തിന്ന് ഉയരം ഉണ്ട്, തല ഉയർത്തിയും നടക്കുന്നു;
ജീവിതം മുഴുവനും ഭാരം ചുമന്ന്, നടക്കുന്നു;
മുതുകിൽ ദൃഢമായി കെട്ടിയ മര അമ്പാരിയിൽ,
അതിൻെറ യജമാനനും, മററുള്ളവരും ഇരുന്ന് യാത്രയും ചെയ്യുന്നു.

642 - കബീർ പറയുന്നു: വളരെ പ്രശംസകൾ, വിപത്തിൽ എത്തിക്കാം;
താഴ്മയിൽ സുഖങ്ങളെല്ലാം ഉണ്ട്.
ഗ്രഹണ സമയത്ത് സൂർയ്യ-ചന്ദ്രന്മാർ പീഢിതരാവുന്നു;
നക്ഷത്രങ്ങളെ ആ വിപത്തി ബാധിക്കുന്നില്ല.

643 - കബീർ പറയുന്നു: ആശക്കുമേൽ ആശകളെ കൂട്ടിയാൽ,
ജീവൻ മോഹ-മായാ പാശങ്ങളിൽ ബന്ധിതമാവുന്നു;

ജന്മ-ജന്മങ്ങളിൽ കിടന്നുഴലുന്നു, എന്നാലും ആശകളെ വിടുന്നില്ല.

644 - കബീർ പറയുന്നു: ആശയും, തൃഷ്ണയും ആയ രണ്ടു നദികൾ,
ജീവിതത്തിൽ പ്രവേശിച്ചാൽ, അപരിമിതമായ ലോഭങ്ങളും വരുന്നു;
ഇവയെ ത്യജിച്ചവൻ, വലുതായ കട്ടുമരത്തിൽ (ഭക്തി) ഇരുന്ന്,
ആ നദികളെ കടന്ന്, മോക്ഷപദത്തിൽ എത്തുന്നു.

645 - കബീർ പറയുന്നു:
തൃഷ്ണയെ ശാന്തമാക്കുമ്പോൾ, പിന്നേയും അധികം ആവുന്നു;
അതിവർഷത്താൽ ജാബാസാ മരം ഉണങ്ങിപ്പോവുന്നതുപോലെ.

646 - കബീർ പറയുന്നു: സംസാരസാഗരത്തിലെ തിരമാലകളായ
ആശകളും, തൃഷ്ണകളും മനസ്സിൽ കോളിളക്കം ഉണ്ടാക്കുന്നു;
ഇതിൽ അകപ്പെട്ട ജീവൻ, അടിയും, ഇടിയും സഹിക്കുന്നു.

647 - കബീർ പറയുന്നു:
ആശകളെ വളർത്തി വളർത്തി ജീവൻ അവസാനിക്കുന്നു;
ഒന്നൊന്നായി ചേർത്തി, ധനത്തിൻെറ സഞ്ചി നിറച്ചവൻ മരിച്ചു;
മററൊരുത്തൻ ആ ധനത്തിനെ അനുഭവിക്കുന്നു.

648 - കബീർ പറയുന്നു:
അധികം ധനം ശേഖരിക്കാതെയും,ആശകളെ നിയന്ത്രിച്ചും ജീവിക്കു;
മരിച്ചാണെങ്കിൽ, നിരാശനായി പോവേണ്ടി വരും.

649 - കബീർ പറയുന്നു: ലൌകീകവസ്തുക്കളിൽ പൂർണ്ണ വിരക്തിയും,

സത്കർമ്മങ്ങൾ ചെയ്തും, ജീവിക്കുന്നവനാണ്, സാധു;
ഏതെങ്കിലും ഒരു ആശ ശേഷിച്ചിരുന്നാൽ, മനുഷ്യൻ,
അതിനെ പൂർത്തിയാക്കുവാനുള്ള ശ്രമത്തിൽ കുടുങ്ങുന്നു.

650 - കബീർ പറയുന്നു: രാജാവായാലും, സന്യാസിയായാലും,
ധനികനായാലും,ദരിദ്രനായാലും, ദുഖം ഉണ്ടെല്ലാവർക്കും;
ഹരിഭക്തിയിലെ സുന്ദര വിചാരങ്ങൾ ഉള്ള
സന്ത് ജനങ്ങൾ സുഖം അനുഭവിക്കുന്നു.

651 - കബീർ പറയുന്നു: എൻെറ ഒരു ദുഖം ആരോടെങ്കിലും പറയുമ്പോൾ,
അവൻ തൻെറ ഇരുപത്തിയൊന്ന് ദുഖങ്ങളെ വിസ്തരിക്കുന്നു;
ശിവ, ശിവ, എനിക്ക് ഒരു ദുഖം സഹിക്കുവാൻ കഴിയുന്നില്ല;
അവൻ ഇരുപത്തിയൊന്ന് ദുഖങ്ങളെ എങ്ങനെ സഹിക്കുന്നു?

652 - കബീർ പറയുന്നു: വിഷയസുഖത്തെ തേടി നടക്കുമ്പോൾ,
വൈരാഗ്യദുഖത്തെ കണ്ടു മുട്ടി;
വൈരാഗ്യദുഖം പറഞ്ഞു: 'വിഷയസുഖമേ, തിരിച്ചു പോവു;
അവന് എന്നോടുള്ള സമ്പർക്കം ഉത്തമമാണ്.'

653 - കബീർ പറയുന്നു: ഏതു ദിനത്തിൽ ഈ സംസാരത്തിൽ വന്നുവോ,
അന്നു തുടങ്ങി, ഈ ജീവൻ സുഖം മാത്രമായി അനുഭവിച്ചിട്ടില്ല;
ഞാൻ ഈ സംസാരവൃക്ഷത്തിലുള്ള ഒരോരു ശാഖയേയും,
ഓരോരു ഇലകളേയും തിരഞ്ഞു നോക്കി;
എവിടേയും ദുഖം ഇല്ലാത്ത, ജീവിതം ഇല്ല.

654 - കബീർ പറയുന്നു:
ജ്ഞാനവും, വിവേകവും ആയ നേത്രങ്ങൾ അടച്ചാൽ,
സന്ത്-അസന്ത് തമ്മിലുള്ള വ്യത്യാസം അറിയുകയില്ല;
പത്തു-പന്ത്രണ്ടു ശിഷ്യർ ഉള്ളവരെ കണ്ടാൽ,
അവരെ മഹാനായി കരുതുന്നു.

655 - കബീർ പറയുന്നു: ഹെ, മനസ്സേ, ഭാഗ്യത്തെ മറക്കരുത്;
എന്തു കിട്ടിയോ, അത് ഭാഗ്യത്താലാണ്;
അതിൽ കവിഞ്ഞ് ആഗ്രഹിക്കരുത്;
കിട്ടിയതിൽ തൃപ്തി അടയു, സംശയം മനസ്സിൽ നിന്ന് അകററു;
ഭാഗ്യത്തിൽ കവിഞ്ഞും, സമയത്തിന്ന് മുമ്പിലും, ഒന്നും കിട്ടുകയില്ല.

656 - കബീർ പറയുന്നു:
മനുഷ്യൻ എവിടെ പോയാലും,
അവൻെറ ഭാഗ്യവും കൂടെ പോവും;
വിധിച്ചതെല്ലാം അനുഭവിക്കണം;
വിധിയെ മാററുവാൻ കഴിയുകയില്ല.

657 - കബീർ പറയുന്നു: കർമ്മഫലങ്ങളെ നോക്കാതേയും,
മാന-സമ്മാനങ്ങളെ ആഗ്രഹിക്കാതേയും,
ലോഭ-മോഹങ്ങളായ വികാരങ്ങളെ അടക്കിയും,
സത്ഗുരുവിനെ ശരണം പ്രാപിക്കു;
നിൻെറ ജന്മം സഫലമാവും.

658 - കബീർ പറയുന്നു: കർമ്മം ചെയ്യാതെ, വേറെ ഉപായം ഒന്നുമില്ല;

ഈശ്വരൻ കർമ്മഫലം അല്ലാതെ വേറൊന്നും തരുകയുമില്ല;
വയലിൽ വിത്തു വിതക്കാതെ, കൊയ്ത്തു ചെയ്യാൻ പററുമോ?

659 - കബീർ പറയുന്നു:
ഉണക്ക റൊട്ടി (ചപ്പാത്തി) പകുതി ആയാലും സുഖപ്രദമാണ്;
സമൃദ്ധ ഭോജനം വയറു നിറക്കും, ദുഖവും, രോഗവും തരും;
നെയ്യ് പുരട്ടിയ റൊട്ടിയെ ആഗ്രഹിച്ച്, പാപകർമ്മങ്ങൾ ചെയ്യും.
(മിത ആഹാരം ആരോഗ്യ ദായകം,
അമിത ആഹാരം ആരോഗ്യ നാശകം).

660 - കബീർ പറയുന്നു:
മിതമായ ആഹാരവും, ശീതള ജലവും തൃപ്തി തരും;
അന്യൻെറ ആഹാരത്തെ നോക്കി അസൂയപ്പെട്ടാൽ,
മനസ്സും നശിക്കും, ആരോഗ്യവും നഷ്ടമാവും.

661 - കബീർ പറയുന്നു: പുളിപ്പോ, മധുരമോ ഉള്ള ഖാദ്യപദാർത്ഥങ്ങളെ
കണ്ടാൽ, നാവിൽ വെള്ളം ഊറുന്നു;
ഇതിൻെറ അർത്ഥം, മനസ്സിന്ന് സ്ഥിരതയില്ല;
പ്രാണി കണ്ണാടിച്ചില്ല പോലെ ഉടഞ്ഞും പോവും.

662 - കബീർ പറയുന്നു: മോക്ഷം ലഭിക്കാൻ തല മുണ്ഡനം ചെയ്യും;
വയറു നിറക്കാൻ രുചികരമായ ആഹാരം കഴിക്കും;
യോഗാസനത്തിൽ ഇരുന്ന്, കാൽമുട്ടുകളെ വളക്കും;
എന്നാലും, ഓ, മനുഷ്യാ, നിൻെറ മനസ്സിനെ നിയന്ത്രിക്കുന്നില്ലല്ലോ.

663 - കബീർ പറയുന്നു:
നാവിന്ന് മധുരവും വേണം, പുളിപ്പും വേണം, ഉപ്പുരസവും വേണം;
നായ കള്ളനോട് ചേർന്നാൽ, വീട്ടിൻെറ കാവൽ ആരു ചെയ്യും?

664 - കബീർ പറയുന്നു: വിവേകവും, വിചാരവും ഉള്ളവൻ, സമർത്ഥൻ;
വിവേകവും, വിചാരവും ഇല്ലാത്തവൻ, മൂഢൻ.

665 - കബീർ പറയുന്നു:
അക്ഷരജ്ഞാനം ഉള്ളവനും, ജീവിതതത്വങ്ങളെ അറിയുന്നവനും,
ആയ ജ്ഞാനവാനായ മനുഷ്യനെ സന്ത് എന്ന് ഗണിക്കാം;
പക്ഷേ അങ്ങനെയുള്ളവരെ വിരളമായെ കാണുകയുള്ളു.

666 - കബീർ പറയുന്നു: ആചരിക്കുന്നവരെ എല്ലാ ഇടത്തും കാണാം,
ചിന്തിക്കുന്നവരെ വിരളമായെ കാണുകയുള്ളു;
ചിന്തിക്കുന്നവനായ ഒരു ധർമാത്മാവായ മനുഷ്യൻ,
അനേകം ആചരിക്കുന്നവർക്ക് തുല്യനാണ്.

667 - കബീർ പറയുന്നു: രാമനാമം സ്മരിക്കുന്നതിലും,
'രാം,രാം' എന്ന് പറയുന്നതിലും വ്യത്യാസം ഉണ്ട്;
രാമനാമം സ്മരിച്ചുകൊണ്ട്, സതി-സ്ത്രീ ദേഹത്യാഗം ചെയ്യുന്നു;
അതേ രാമനാമം പറഞ്ഞുകൊണ്ട്,
ചെപ്പടിവിദ്യക്കാരൻ തമാശകൾ കാണിക്കുന്നു.

668 - കബീർ പറയുന്നു: വിവേകം ഉള്ളവനാണ് സന്ത്;
നല്ലതും, കെട്ടതും ആയ ശബ്ദങ്ങളേയും, വിചാരങ്ങളേയും,

തിരിച്ചറിയുന്നവനാണ് ഉത്തമനും, ധനവാനും.

669 - കബീർ പറയുന്നു: ഗുരുവിൻെറ പക്ഷത്തിലോ,
വലിയ ആളുകളുടെ പക്ഷത്തിലോ, സ്ത്രീയുടെ പക്ഷത്തിലോ,
വേദ-ശാസ്ത്രങ്ങളുടെ പക്ഷത്തിലോ,
ചലിക്കുന്നവരെല്ലാം പശുക്കളെപ്പോലെയാണ്;
വിവേകവും, വിചാരവും ഉള്ളവൻ ആരുടെയും
പക്ഷത്തിൽ ചലിക്കുന്നില്ല.

670 - കബീർ പറയുന്നു: മനസ്സിൽ പ്രേമ-ഭക്തിയുടെ പ്രഭാവം വരുമ്പോൾ,
വിവേകവും, ഉത്തമജ്ഞാനവും വരുന്നു;
പിന്നെ, അഭയത്തിൻെറ ശംഖധ്വനി വിളിച്ച്,
മോഹ-മായകളെ കീഴടക്കുന്നു.

671 - കബീർ പറയുന്നു: സ്വർണ്ണത്തിൻെറ മോഹർ തന്നാലും,
തൻെറ മുഖത്തിൽ തുപ്പാൻ, ആരും സമ്മതിക്കുകയില്ല;
പക്ഷേ, അനേകം ആളുകൾ വലിച്ച ഹുക്കയിൽനിന്ന്,
പുക വലിക്കാൻ അത്യധികം സന്തോഷം കാണിക്കും.

672 - കബീർ പറയുന്നു:
ഏകാദശി വ്രതം അനുഷ്ടിച്ചും, അന്നം ഉപേക്ഷിച്ചും ഇരിക്കും;
എന്നാലും, കഞ്ചാവും, പുകയിലയും ഉപേക്ഷിക്കുകയില്ല;
അവരെല്ലാം ഭാഗ്യഹീനർ തന്നേ.

673 - കബീർ പറയുന്നു: വിദ്യാ, ഗുണം, രാജപദവി എന്നിവ

മനസ്സിൽ അഹങ്കാരം വളർത്തുന്നു;
ഇവയെല്ലാം ത്യജിച്ചാൽ, പരമാത്മപ്രാപ്തി ലഭിക്കും.

674 - കബീർ പറയുന്നു: ഓ, മനുഷ്യാ, ഇപ്പോഴെങ്കിലും കേൾക്കു:
മദ്യം, മനുഷ്യനെ മൃഗം ആക്കുന്നു; ധനവും നഷ്ടമാക്കുന്നു.

675 - കബീർ പറയുന്നു: കഞ്ചാവും, പുകയിലയും സേവിച്ചാൽ കിട്ടുന്നത്,
വായിലെ ദുർഗന്ധവും, മനസ്സിലെ മലിനതയും;
ഹെ, രാമഭക്തരേ, ആരുടെയും ഹുക്കയിൽ നിന്ന് പുക വലിക്കരുത്;
പുകവലി ആത്മാവിനും, ശരീരത്തിനും നാശകരമാണ്.

676 - കബീർ പറയുന്നു: കഞ്ചാവും, പുകയിലയും സേവിക്കുന്നവരുടെയും,
മദ്യ പാനം ചെയ്യുന്നവരുടെയും കൂട്ടുകെട്ട് അരുത്;
ഹെ, രാമഭക്തരേ, നിങ്ങളുടെ ഇഹലോകവും, പരലോകവും നശിക്കും.

677 - കബീർ പറയുന്നു:
കഞ്ചാവ് ശക്തിയേയും, യുക്തിയേയും കുറയ്ക്കുന്നു,
അവീൻ (Opium) ബുദ്ധിഭ്രഷ്ടം വരുത്തുന്നു;
രണ്ടിൻെറയും ഉപയോഗം, അജ്ഞാനവും,അവിവേകവും വരുത്തുന്നു.

678 - കബീർ പറയുന്നു:
കഞ്ചാവ്, പുകയില, പരനിന്ദ, പരസ്ത്രീ എന്നിവയെ ത്യജിച്ചാൽ,
സത്ജ്ഞാനം ലഭിക്കും.

679 - കബീർ പറയുന്നു: മലം തിന്നുന്ന പശുവും,

കഞ്ചാവും, പുകയിലയും സേവിക്കുന്ന ബ്രാഹ്മണനും,
ആയുധധാരിയായ സാധുവും, കലിയുഗത്തിൻെറ പ്രഭാവങ്ങളാണ്.

680 - കബീർ പറയുന്നു: അജാമേധം, ഗോമേധം, അശ്വമേധം, നരമേധം,
എന്നീ ജീവഹത്യ ചെയ്യുന്ന അധർമ്മ കർമ്മങ്ങളെ,
വേദം, ധർമ്മ കർമ്മങ്ങളായി ഘോഷിക്കുന്നു.
ജീവഹത്യ ചെയ്യുന്ന യജ്ഞങ്ങൾ,
ധർമ്മകർമ്മങ്ങൾ ആവുന്നതെങ്ങനെ?

681 - കബീർ പറയുന്നു: ആടിനെ വെട്ടിയ പാപം, എട്ടു വഴികളിലൂടെ,
എട്ടു ആൾകൾക്ക് ചേരുന്നു;
എന്നാലും മൌലവി ആസ്വദിച്ച് തിന്നുന്നു;
ചെരുപ്പുകുത്തിയുടെ വീട്ടിൽ ഇന്നും തൂങ്ങക്കിടക്കുന്ന,
ആടിൻെറ ചർമ്മം, ആടിൻെറ ഹത്യക്ക് നിശ്ചയമായ തെളിവല്ലേ?
ഓ, ജനങ്ങളേ, പറയൂ, മൌലവി എങ്ങനെ സ്വർഗ്ഗത്തിൽ എത്തും?

682 - കബീർ പറയുന്നു:
മുസ്ലിം കത്തിയാൽ അറുക്കുന്നു, ഹിന്ദു വാളുകൊണ്ട് വെട്ടുന്നു;
ഏതു വിധമായാലും, ഇവർ ജീവഹത്യ ചെയ്യുന്നു;
ഇവർ നരകത്തിലേക്ക് അല്ലെങ്കിൽ, പിന്നെ എവിടേക്ക് പോവും?

683 - കബീർ പറയുന്നു: അന്യരുടെ പീഢകളെ അറിയുന്നവനാണ് സന്ത്;
അന്യരെ പീഢിപ്പിക്കുന്നവൻ, ശൈത്താൻ.

684 - കബീർ പറയുന്നു: ഓ, കാജീ, ജീവഹത്യ ചെയ്യുവാൻ,

അള്ളാഹ്ഹ-അക്ബറിൻെറ ആദേശം നിനക്ക് എപ്പോൾ കിട്ടി?
"എല്ലാ ജീവികളുടേയും ശരീരം അള്ളാഹ്ഹ-അക്ബറിൻെറ സ്വത്താണ്"
എന്ന് നീ തന്നെ പ്രചാരം ചെയ്യുന്നു;
എന്നിട്ടും, ബലി അർപ്പിക്കുന്നു എന്ന് പറഞ്ഞ്,
വീടിന്ന് വീട് ജീവഹിംസയും പ്രചാരം ചെയ്യുന്നു.

685 - കബീർ പറയുന്നു: ജീവഹത്യ ചെയ്യുന്നവൻ ഹിന്ദുവായാലും ശരി,
മുസ്ലീം ആയാലും ശരി, നരകത്തിൽ എത്തും;
സൃഷ്ടികർത്താവിനെ ജീവബലിയാൽ പൂജിക്കേണ്ടാ.

686 - കബീർ പറയുന്നു:കഴുത്തറക്കുമ്പോൾ കൽമ (ഖുർ-ആൻ)പഠിക്കുന്നു,
അത് ഉചിതം എന്നും പറയുന്നു;
അള്ളാഹ്ഹ-അക്ബർ ചോദിക്കുമ്പോൾ,നീ തലയും താഴ്ത്തി നിൽക്കും.

687 - കബീർ പറയുന്നു: ജീവഹത്യ ചെയ്ത്, എള്ളോളം മാംസം തിന്നാലും,
കിട്ടുന്ന പാപത്തിന്ന് പ്രായശ്ചിത്തം ഇല്ല;
പാപമുക്തി കിട്ടുവാൻ, കോടി ഗോദാനങ്ങളും,
കാശിയിലെ പ്രാണത്യാഗവും നിഷ്ഫലമാണ്;
വിധിച്ച നരകം അനുഭവിച്ചേ തീരൂ.

688 - കബീർ പറയുന്നു: ആരുടെ നേരേയും അനാവശ്യമായ
ബലപ്രയോഗം ചെയ്യുന്നത് കുററമാണ്;
അള്ളാഹ്ഹ-അക്ബർ ഈ കുററത്തിന്നുള്ള കാരണം ചോദിക്കുമ്പോൾ,
നീ വായടച്ച്, തലയും താഴ്ത്തി നിൽക്കും.

689- കബീർ പറയുന്നു:
ജീവഹിംസയോ, ജീവഹത്യയോ ചെയ്യുന്ന പാപം ചുമന്നേ തീരു;
ഹിംസാമാർഗ്ഗം, മോക്ഷത്തിലേക്ക് നയിക്കുകയില്ല.

690- കബീർ പറയുന്നു:
എല്ലാ ജീവികളുടേയും പീഢകൾ സമമാണ്; മൂഢർ ഇതറിയുന്നില്ല;
യജ്ഞത്തിൽ ബലിയിട്ട ജീവികൾക്ക് സ്വർഗ്ഗം ലഭിക്കുമെങ്കിൽ,
തൻെറ തന്നെ കഴുത്തറുത്ത് ബലിയിട്ടാലും, സ്വർഗ്ഗം ലഭിക്കണമല്ലോ!

691 - കബീർ പറയുന്നു: അനുഭവവും, വിവേകവും ഇല്ലാത്ത മനുഷ്യനെ,
ജ്ഞാനമായ ഉരകല്ലിൽ, എത്ര ഉരച്ചാലും ഫലമില്ല;
സാധു-സജ്ജന പുരുഷരെ ജ്ഞാനമായ ഉരകല്ലിൽ ഉരച്ചാൽ,
അവർ മുമ്പിലത്തേക്കാളും അധികം തിളങ്ങുന്നു.

692 - കബീർ പറയുന്നു: ദുഖത്തിനു മീതെ ദുഖം വന്നാലും,
ദാന-ധർമ്മങ്ങൾ നഷ്ടത്തിൽ എത്തിച്ചാലും,
ജീവിതം മുഴുവനും ശീലവാനായിരിക്കുന്നവരെ,
വിരളമായെ കാണുകയുള്ളൂ.

693 - കബീർ പറയുന്നു:
ജ്ഞാനി, ധ്യാനി, സംയമി, ദാതാ, യോദ്ധാ, ജപ-തപം ചെയ്യുന്നവർ,
എന്നിങ്ങനെ അസംഖ്യം വ്യക്തികളെ കാണാം;
എന്നാലും, ഭൂമിയിൽ ശീലവാനായ വ്യക്തികൾ വിരളമാണ്.

694 - കബീർ പറയുന്നു:സാധു സംഗതിയാൽ ആധി-വ്യാധികൾ അകലുന്നു;

അസാധുക്കളോടുള്ള സമ്പർക്കത്തിൽ,
ദിവസം മുഴുവനും  വ്യാധിഗ്രസ്ഥനായിരിക്കുന്നു.

695 -  കബീർ പറയുന്നു:
ചിന്ത ഒരു രാക്ഷസിയെപ്പോലെ,  മനസ്സിനെ കീറി തിന്നുന്നു;
വൈദ്യൻെറ ഉപചാരങ്ങളും, മരുന്നുകളും ഗുണം തരുകയില്ല.

696 -  കബീർ പറയുന്നു: ഗോധനം, അശ്വധനം, രാജധനം, രത്നധനം,
തുടങ്ങി എല്ലാ ധനങ്ങളും, സന്തോഷധനം ഇല്ലെങ്കിൽ, ശൂന്യമാണ്.

697 -  കബീർ പറയുന്നു: അസത്യം പറഞ്ഞ് സംസാരസാഗരം കടക്കുകയില്ല;
എല്ലാ സമയത്തും സത്യം അവലംഭിക്കുന്നവൻ,
ജനന-മരണ ചക്രത്തിൽ നിന്ന് മുക്തനാവുന്നു.

698 -  കബീർ പറയുന്നു: സത്യം പറഞ്ഞാൽ നിന്ദിക്കും,
അസത്യം പറഞ്ഞാൽ വിശ്വസിക്കും;
ഈ സംസാരം ഒരു പേപ്പട്ടിയെപ്പോലെയാണ്;
പിടി വിട്ടാൽ, കടി കിട്ടും.

699 -  കബീർ പറയുന്നു: ഈ ശരീരത്തിനെ, സമയരൂപമായ ചിതൽ,
അകത്ത് അകത്തായി തിന്നുന്നു;
ഈ ദേഹത്തിൽ, ഈശ്വരൻ ദേഹിയായി വസിക്കുന്നു;
പക്ഷേ ഈ സത്യം വളരെ ചുരുക്കം ആളുകൾക്കേ അറിവുള്ളൂ.

700 -  കബീർ പറയുന്നു: ഈശ്വരജ്ഞാനം ലഭിക്കുന്നത് എളുപ്പമല്ല;

അഹങ്കാരം ഉള്ള മനസ്സിൽ ഈശ്വരജ്ഞാനം വരുകയില്ല;
ഭക്തിഭാവം നിറഞ്ഞ മനസ്സിൽ ഈശ്വരജ്ഞാനം സ്ഥിരമായിരിക്കും.

701 - കബീർ പറയുന്നു: എല്ലാവരോടും നമ്രത, ക്ഷമ, ദയ, ബഹുമാനം,
എന്നീ സത്സ്വഭാവങ്ങൾ ഉള്ളവനാണ് ഉത്തമൻ.
ധനം മാത്രം ഉണ്ടായാൽ, ഈ സ്ഥാനം ലഭിക്കുകയില്ല.

702 - കബീർ പറയുന്നു: മറ്റുള്ളവരെ ബഹുമാനിച്ചും,
തന്നത്താൻ താഴ്മയോടും ജീവിക്കുന്നവൻ,
സാധു-സന്ത് സമാജത്തിൽ വസിക്കുവാൻ അർഹനാണ്.

703 - കബീർ പറയുന്നു: നമ്രതയിൽ അപാര ശക്തിയുണ്ട്;
ഈ ശക്തി ഈശ്വരീയമാണ്;
നമ്രതയുണ്ടെങ്കിൽ സത്ഗുരുവിൻെറ സന്നിധിയിൽ പ്രവേശിക്കാം;
നമ്രതയാണ് ഉത്തമ ഗുരുദക്ഷിണ.

704 - കബീർ പറയുന്നു: ഇന്നോ, നാളെയോ, അഞ്ചു ദിവസത്തിലോ,
അഞ്ചു വർഷത്തിലോ, അഞ്ചു യുഗത്തിലോ,
ഉദ്ധാരണം ചെയ്യുവാനുള്ള ശക്തി, സന്തിന്ന് മാത്രമേ ഉള്ളൂ;
മറ്റുള്ളവരുടെ ഭാഷണങ്ങൾ എല്ലാം പൊള്ളയാണ്.

705 - കബീർ പറയുന്നു: ആന ബന്ധനങ്ങളെ പൊട്ടിച്ചു നടക്കുന്നതുപോലെ,
സന്ത് ജനങ്ങളും സംസാരബന്ധനങ്ങളെ പൊട്ടിച്ചു നടക്കുന്നു;
നായകൾ കുരച്ചും കൊണ്ട് പിന്നാലെ പോയാലും,
ആന ഒരു കൂസലും ഇല്ലാതെ നടക്കുന്നു.

സന്ത് ജനങ്ങളും അതേ പോലെ തന്നേ.

706 - കബീർ പറയുന്നു: സാധുവിൻെറ വാസസ്ഥാനം
ആഡംബരങ്ങൾ ഒന്നുമില്ലാതേയും, ശാന്തമായും ഇരിക്കണം;
ആഡംബരങ്ങൾ ഉണ്ടായാൽ, സാധുവിൻെറ വാണി സംസാരീകവും,
ദോഷങ്ങൾ നിറഞ്ഞതും ആവും.

707 - കബീർ പറയുന്നു: ആകാശത്തിൻെറ വിസ്തീർണ്ണവും,
ഭൂമിയുടെ ഘനവും, സാധുവിൻെറ ജാതിയും,
പാരസ് മണിയുടെ വിലയും, നോക്കേണ്ടാ;
അവയെല്ലാം അമൂല്യവും, അതുലനീയവും ആണ്.

708 - കബീർ പറയുന്നു:
സാധു അതിഥിയായി വന്നാൽ, നാലു രത്നങ്ങൾ യാചിക്കും:
ധൂപ-ദീപം, ജലം, ആസനം, ഭോജനം;
ഇവയെല്ലാം നൽകി അതിഥിസത്കാരം ചെയ്യുന്നത്, ഉത്തമം.

709 - കബീർ പറയുന്നു: ബന്ധുക്കളോ, മിത്രങ്ങളോ, അറിയുന്നവരോ,
ആരായാലും, കണ്ടുമുട്ടിയതിൽ പിന്നെ പിരിഞ്ഞു പോവുന്നു.
എന്നാലും, രണ്ടു ദിവസത്തെ ജീവിതത്തിൽ,
സ്വാർത്ഥവശമായി, രാമനാമത്തിൽ ആണയിടുന്നത് മൂഢത്വമാണ്.

710 - കബീർ പറയുന്നു: സന്ത് ജനങ്ങൾ മാന-അപമാനങ്ങളെ ഗണിക്കുന്നില്ല;
മററുള്ളവരെ ബഹുമാനിക്കുന്നു; മനസ്സിൽ സ്നേഹഭാവത്തോടെ,
എല്ലാവർക്കും സദുപദേശങ്ങൾ നൽകുന്നു

711 - കബീർ പറയുന്നു: ഗൃഹസ്ഥാശ്രമവും, സന്യാശ്രമവും ഉത്തമം തന്നെ;
ഗൃഹസ്ഥൻ സന്ത്-സന്യാസികളെ സേവിക്കുന്നു,
വൈരാഗ്യവാനായ സന്യാസി സദുപദേശങ്ങൾ നൽകുന്നു.

712 - കബീർ പറയുന്നു:
സന്യാസി വിരക്തനും, ഗൃഹസ്ഥൻ ഉദാരവാനും ആയിരിക്കണം;
അവർ തങ്ങളുടെ ഗുണങ്ങളിൽ വീഴ്ച വരുത്തിയാൽ,
അവർക്ക് ഉദ്ധാരണം ലഭിക്കുകയില്ല.

713 - കബീർ പറയുന്നു: ഗൃഹസ്ഥാശ്രമത്തിൽ ഇരിക്കുമ്പോൾ,
ഭക്തിമാർഗ്ഗം വരിച്ചും, സാധു-ഗുരുക്കളെ ആദരിച്ചും വസിക്കു;
അല്ലെങ്കിൽ ഗൃഹസ്ഥാശ്രമം ത്യജിച്ച്, വൈരാഗ്യം വരിക്കു.
പക്ഷെ, വൈരാഗ്യത്തെ ത്യജിച്ച്,
പിന്നെയും ഗൃഹസ്ഥാശ്രമം വരിക്കുന്നത്, നിൻെറ ദുർഭാഗ്യമാണ്.

714 - കബീർ പറയുന്നു: വേഷത്തെ നോക്കി ഭ്രമിക്കേണ്ടാ;
കപടശാലിക്കും സാധുവേഷം ധരിച്ച് നടിക്കാം;
ജ്ഞാനത്തിൻെറ വിഷയങ്ങളെ ചോദിച്ചാൽ അറിയാം, സത്യാവസ്ഥ.
ഉരകല്ലിൽ ഉരച്ചുനോക്കാതെ, സ്വർണ്ണത്തിൻെറ മാററു അറിയുകയില്ല.

715 - കബീർ പറയുന്നു: ഗുരുവിൻെറ ശിക്ഷയെ ഗ്രഹിച്ചാൽ,
നിൻെറ ദുഖങ്ങൾ അകന്നുപോവും.
ഗൃഹസ്ഥാശ്രമത്തിൽ ഇരിക്കുമ്പോൾ, ഭിക്ഷാടനം ചെയ്യരുത്.

716 - കബീർ പറയുന്നു: ഹൃദയത്തിൽ പ്രേമരസം ഇല്ലാത്തതും,
നാവിനാൽ രാമനാമം ജപിക്കാത്തതും, ആയ ജീവിതം വ്യർത്ഥമാണ്.

717 - കബീർ പറയുന്നു: സജ്ജനങ്ങളോട് സഹവാസം ചെയ്യു,
ദുർജ്ജനങ്ങളോട് അടുക്കരുത്;
ദുർജ്ജനങ്ങളോടുള്ള സഹവാസത്താൽ,
മനസ്സമാധാനവും, ധനവും നഷ്ടമാവുന്നു.

718 - കബീർ പറയുന്നു: മനുഷ്യൻ സുഖം നേടുവാൻ പ്രേമിക്കുന്നു;
പക്ഷെ, അവൻെറ വശമുള്ള സുഖവും മറഞ്ഞുപോവുന്നു;
അവൻെറ ഗതി, പെരുച്ചാഴിയെ പിടിച്ച പാമ്പിൻെറ പോലെയാവുന്നു.

719 - കബീർ പറയുന്നു: മരം വെള്ളത്തിൽ മുങ്ങിപ്പോവുകയില്ല;
കാരണം, വെള്ളത്തിന്ന് മരത്തോടുള്ള പ്രീതിയാലാണ്.
വെള്ളത്തിന്ന് അറിയാം, മരത്തെ വളർത്തിയത് വെള്ളം ഒഴിച്ചിട്ടാണ്.
ഇതേപോലെ സജ്ജനങ്ങളും, അവരുടെ പ്രീതി
അന്ത്യസമയം വരെ നിലനിർത്തുന്നു.

720 - കബീർ പറയുന്നു: ചന്ദനമരത്തെ ചുററിക്കിടന്നിരുന്നാലും,
സർപ്പത്തിൻെറ ശരീരത്തിൽ ചന്ദനത്തിൻെറ മണം കേറുകയില്ല;
സർപ്പത്തിൻെറ ശരീരം മുഴുവനും വിഷം നിറഞ്ഞിരിക്കുമ്പോൾ,
ചന്ദനമരത്തിൻെറ സുഗന്ധം എങ്ങനെ കേറും?

721 - കബീർ പറയുന്നു:
ജീവൻ, യൌവനം, രാജപദവി എന്നീ മൂന്നും ശാശ്വതമല്ല;

സത്സംഗത്തിൽ പോവാൻ തുടങ്ങിയ ദിവസം മുതൽക്ക്,
ജന്മ സാഫല്യം ലഭിക്കാൻ തുടങ്ങും.

722 - കബീർ പറയുന്നു: നിരപേക്ഷിക്ക് ഭക്തിയും,
നിർമ്മോഹിക്ക് ജ്ഞാനവും, നിർദ്വന്ദിക്ക് മുക്തിയും,
നിർലോഭിക്ക് മോക്ഷവും, ഈശ്വരകൃപയാൽ ലഭിക്കുന്നു.

723 - കബീർ പറയുന്നു: വിഷയവാസനകളെ ത്യജിച്ച്,
ഗുരുഭക്തിയിൽ ലയിക്കുന്നത് കഠിനം തന്നേ;
ഈ മനുഷ്യ ശരീരവും, അതിലുള്ള ആനന്ദവും,
വീണ്ടും വീണ്ടും കിട്ടുകയില്ല.
അടുത്ത ജന്മം, ഇതിനേക്കാളും നല്ലതാവാൻ, ഗുരുഭക്തി വേണം.

724 - കബീർ പറയുന്നു:
മോഹ-ബന്ധനങ്ങളെ ത്യജിച്ച്, ഗുരുഭക്തിയിൽ ലയിക്കു;
നിൻെറ മനോരഥങ്ങളെല്ലാം പൂർണ്ണമാവും.
ഏതു ഭക്തൻ സംസാരമായ വലയിൽ കുടുങ്ങാതിരിക്കുന്നുവോ,
ആ ഭക്തൻ മോക്ഷം പ്രാപിക്കുന്നു.

725 - കബീർ പറയുന്നു: ഭക്തിയിലും, വേഷത്തിലും ഉള്ള വ്യത്യാസം,
ആകാശവും ഭൂമിയും തമ്മിൽ ഉള്ളതു പോലെയാണ്;
ഭക്തൻ ഗുരു ചരണങ്ങളിൽ ലയിച്ചും,
വേഷധാരി വിഷയ-വാസനകളിൽ മുഴുകിയും ഇരിക്കും.

726 - കബീർ പറയുന്നു: ഭക്തിയാലേ മുക്തി ലഭിക്കുകയുള്ളു;

വേറെ ഉപായങ്ങളെല്ലാം നിഷ്ഫലം.
ഗുരുവിൻെറ സദുപദേശങ്ങളെ ഗ്രഹിക്കുന്നവൻ,
സത്സംഗത്തിൻെറ പൂർണ്ണ ഫലങ്ങൾ നേടുന്നു.

727 - കബീർ പറയുന്നു: വിവേകം ഉള്ളവൻ സന്ത്ജനങ്ങളുടെ
വചനങ്ങളെ ഗ്രഹിക്കുകയും, വിശ്വസിക്കുകയും ചെയ്യും;
ഗുരുവിനെ ബഹുമാനിക്കുന്നവൻ, ഭവസാഗരം കടക്കും;
അജ്ഞാനി മോഹ-മായാകളുടെ ഒഴുക്കിൽ നഷ്ടമാവും.

728 - കബീർ പറയുന്നു: ഹെ, പ്രാണി, മോക്ഷം വളരെ ദൂരത്തിലാണ്;
നിൻെറ അന്ത്യസമയവും അടുത്തു വരുന്നു.
വന്നു-പോവുന്നവരിൽ ആശയും വെച്ചിരുന്ന വേശ്യാ,
അവസാനം വന്ധ്യ ആയി മരിച്ചു.

729 - കബീർ പറയുന്നു: സമയത്തിൻെറ പ്രഭാവത്താൽ,
ജീവികൾ ലോകത്തിൽ വരുന്നു;
സമയത്തിൻെറ പ്രഭാവത്താൽ,
ജീവികൾ ലോകത്തിൽ നിന്ന് മറയുന്നു.
കാലം (സമയം) സൃഷ്ടിക്കുന്നു, കാലം (യമൻ) സംഹരിക്കുന്നു.

730 - കബീർ പറയുന്നു: മോഹ-ബന്ധനങ്ങളെ ത്യജിച്ച്,
ശുദ്ധ മനസ്സോടെ സംസാരത്തിൽ വസിച്ചാൽ,
ആരും നിന്നെ ബന്ധിക്കുകയില്ല;
ശിരസ്സിൽ ഭാണ്ഡങ്ങൾ ഒന്നും എടുക്കാതെ പോവുമ്പോൾ,
ചുങ്കം വസൂലിക്കുകയില്ലല്ലോ.

731 - കബീർ പറയുന്നു: കൊട്ടാരത്തിന്ന് ചുററും യോദ്ധാക്കളും,
തനിക്കു ചുററും അംഗരക്ഷകരും, കാവലിരുന്നിട്ടും,
കാലം (യമൻ) ആത്മാവിനെ തട്ടിക്കൊണ്ടു പോയി;
കാലം അത്യധികം ദൃഢവും, പ്രബലവും ആണ്.

732 - കബീർ പറയുന്നു: കാലം (യമൻ) നിൻെറ ശിരസ്സിന്നു മീതെ,
ആയുധധാരി ആയി കാത്തു നിൽക്കുന്നു;
എല്ലാ അഭിമാനങ്ങളും ത്യജിച്ച്, ജ്ഞാനതത്വം ഗ്രഹിക്കു.

733- കബീർ പറയുന്നു: ഹെ, പ്രാണി, അധികം ശാഠ്യം പിടിക്കേണ്ടാ;
ശാഠ്യം പിടിച്ചാലും, പ്രയോജനം ഇല്ല.
കരിമ്പടം മഴയിൽ നനഞ്ഞു കൊണ്ടേയിരുന്നാൽ,
അതിൻെറ ഘനം വർദ്ധിച്ചു കൊണ്ടേയിരിക്കും.

734 - കബീർ പറയുന്നു: രത്നങ്ങൾ നിറച്ച പെട്ടിയെ തുറന്ന് തുറന്ന്,
എല്ലാവർക്കും കാണിക്കേണ്ടാ;
രത്ന വ്യാപാരിക്കു കാണിച്ചാൽ,
അതിൻെറ യഥാർത്ഥമായ വില അറിയാം.
ജ്ഞാനത്തിൻെറ സംഗ്രഹവും ഇതുപോലെ തന്നേ.

735 - കബീർ പറയുന്നു: പഠിപ്പും, എഴുത്തും, അറിവും, ചാതുർയവും,
എല്ലാം സഹജമായി ലഭിക്കും;
പക്ഷെ, വിഷയവാസനകളെ വേരൊടെ പിഴുതെടുക്കുന്നതും,
മനസ്സിനെ നിയന്ത്രിക്കുന്നതും, വളര കഠിനമാണ്.

736 - കബീർ പറയുന്നു: ഹെ, മുക്തി ലഭിക്കാൻ ശ്രമിക്കുന്നവരേ,
പൊതുജനങ്ങൾ പോലെ, സംസാരബന്ധനങ്ങളാൽ ബന്ധിതരാവരുത്;
ഉപ്പില്ലാത്ത ആട്ടക്ക് (ഗോതമ്പു പൊടി), രുചിയില്ലാത്തതുപോലെ,
അമൂല്യമായ നിൻെറ ശരീരം, ഭജനം ഇല്ലെങ്കിൽ, നഷ്ടമാവുന്നു.

737 - കുത്തിക്കിളക്കലും, കാട് വെട്ടിത്തെളിക്കലും, ഭൂമി സഹിക്കുന്നു;
ദുർവ്വചനങ്ങളേയും, സാധു-സന്ത് സഹിക്കുന്നു;
പൊതുവെ ജനങ്ങൾ, ഇവയൊന്നും സഹിക്കാതെ കോപിക്കുന്നു.

738 - കബീർ പറയുന്നു: ദുർബുദ്ധിരൂപത്തിലുള്ള വില്ലിൽ,
ദുർവ്വചനങ്ങളായ ബാണങ്ങളെ കേററി,
അജ്ഞാനികൾ എല്ലാവരുടേയും ചെവികളിൽ എയ്ത്,
മനസ്സിനേയും, ശരീരത്തിനേയും പീഢിപ്പിക്കുന്നു.

739 --കബീർ പറയുന്നു:
എല്ലാ സമയത്തും മധുരവും, ശാന്തവും ആയ വചനങ്ങൾ പറയു;
അഹങ്കാരത്തെ മനസ്സിൽ കടത്താതെ ഇരിക്കു.
നിൻെറ മിത്രവും, നിൻെറ ശത്രുവും, നിൻെറ മനസ്സിൽ തന്നേ ഉണ്ട്.

740 - ഗോവിന്ദിൻെറ (ഈശ്വരൻെറ) ചരണകമലങ്ങളിലും,
എല്ലാ സത്ഗുരുക്കളുടേയും, ഭാവിയിൽ വരുന്ന സത്ഗുരുക്കളുടേയും,
ചരണങ്ങളിലും, ഞാൻ സാഷ്ടാംഗം നമസ്കരിക്കുന്നു.
എൻെറ മനസ്സിനെ ഇരുട്ടിൽ നിന്ന് അകററി,
പ്രകാശത്തിലേക്ക് നയിക്കാൻ പ്രാർത്ഥിക്കുന്നു.

741 - ഗോവിന്ദിൻെറ ഈ ലോകത്തിലെ സൃഷ്ടികളെല്ലാം,
ഞാൻ, എൻെറ മാംസചക്ഷുക്കളാൽ കാണുന്നു;
സത്ഗുരു എൻെറ ജ്ഞാനചക്ഷുക്കളെ തുറന്ന്,
എന്നെ ഭക്തിഭാവത്തിലേക്ക് നയിച്ച്,
സംസാരസാഗരം കടക്കുവാനുള്ള മാർഗ്ഗദർശനം തന്നു.

742 - ഹേ, സത്ഗുരോ, എൻെറ സർവ്വസ്വവും അങ്ങേക്ക് സമർപ്പിക്കുന്നു;
അങ്ങയുടെ സദുപദേശങ്ങളാൽ, മനുഷ്യത്വത്തിൽ നിന്ന്,
ദൈവത്വത്തിലേക്ക് കടക്കുവാൻ ശിഷ്യർക്ക് സാധിക്കുന്നു.

743 - ശരീരവും, മനസ്സും ഗുരുസേവയിൽ ഇരുത്തുന്നത് സാധാരണമാണ്;
അന്തഃകരണത്തെ ഗുരുവിന് സമർപ്പിക്കുന്നതാണ് സർവ്വോത്തമം.

744 - ഇഹലോകത്തിൽ കാണുന്നതെല്ലാം നശ്വരം;
ഗുരു ഉപദേശിക്കുന്ന ജ്ഞാനവും, ഈശ്വരഭക്തിയും ശാശ്വതം.

745 - സത്ഗുരു, ജ്ഞാന രൂപമായ ബാണങ്ങൾ എയ്ത്,
എൻെറ മനസ്സിനെ മോഹ-മായകളിൽ നിന്ന് മുക്തമാക്കി;
സത്ഗുരു, ശബ്ദ രൂപമായ ബാണങ്ങൾ എയ്ത്,
എൻെറ മനസ്സിലെ അജ്ഞാനമായ അന്ധകാരം അകററി,
സത്യവും, ജ്ഞാനവുമായ പ്രകാശം വരുത്തി.

746 - രത്നവ്യാപാരി, രത്നങ്ങളെ പ്രകൃതിയിൽ ഉള്ളതോ,
കൃത്രിമങ്ങളോ, എന്ന് തിരിച്ചറിയുന്നതുപോലെ,

സത്ഗുരുവും, സംസാരസാഗരത്തിൽ നിന്ന്,
ഉത്തമ ശിഷ്യരെ തിരഞ്ഞെടുത്ത്,
സന്മാർഗ്ഗത്തിലേക്ക് നയിക്കുന്നു.

747 - സത്ഗുരുവായ മഹാൻ യോദ്ധാവിന്ന് സമമായി ആരുമില്ല;
ശബ്ദരൂപമായ ബാണങ്ങളാൽ, ഗുരു എൻെറ ശരീരത്തെ തുളച്ച്,
വിഷയ-വാസനകളെ പുറം തള്ളി.
ജ്ഞാനരൂപമായ അമൃതം തന്ന്, മനസ്സിനെ നിർമ്മലമാക്കി.

748 - ഹൃദയത്തിൽ ഗോവിന്ദനെ സ്ഥാപിച്ചാൽ, മുക്തി മാർഗ്ഗം കാണും;
ഇനി ഭക്തിയിൽ ലയിച്ച്, ഗോവിന്ദനെ എപ്പോഴും ഓർമ്മിക്കണം;
അന്തിമ ശ്വാസം ഗോവിന്ദനോട് ചേരണം.

749 - ഗോവിന്ദനോടുള്ള പ്രേമത്തിൽ ലയിച്ചും,
അവനെ സേവിക്കുന്നത് ജീവിതത്തിൻെ ലക്ഷ്യവും ആക്കിയാൽ,
നിർഭയമായി മുന്നോട്ടു പോവു, ശരീരത്തിനെ പററി ചിന്തിക്കേണ്ടാ;
ഗുരു-ജ്ഞാനമായ അമൃതപാനം ചെയ്ത ജീവാത്മ മോക്ഷം നേടുന്നു.

750 - ഓരോ ക്ഷണവും ഗോവിന്ദനോടുള്ള പ്രേമത്തിൽ മഗ്നമായി,
സംസാരബന്ധനങ്ങളിൽ ഞാൻ ഇടപെടുന്നില്ല.
ഹേ, ഗോവിന്ദാ, നിൻെറ നാമസ്മരണം ചെയ്താൽ,
സംസാരസാഗരത്തിൽ മുങ്ങിപ്പോവുകയില്ലല്ലോ.

751 - ഹേ, ഗോവിന്ദാ, അഗാധ നിദ്രയിൽ നിന്നെ സ്വപ്നത്തിൽ കാണണം;
ഉണർന്നിരിക്കുമ്പോൾ നിൻെറ നാമം, സ്മരിക്കണം, ജപിക്കണം;

നിന്നെ കാണുന്നതിനായി കാത്തിരുന്ന് കാത്തിരുന്ന്,
എൻെറ നേത്രങ്ങൾ ക്ഷീണിച്ചു പോയി;
ഹേ, ഗോവിന്ദാ, ദിനം പ്രതിദിനം, നിന്നോടുള്ള പ്രേമം വർദ്ധിക്കുന്നു.

752 - ഏതു വനത്തിൽ സിംഹം തുടങ്ങി മൃഗങ്ങൾ നടക്കുന്നില്ലയോ,
പക്ഷികൾ പറക്കുന്നില്ലയോ, പകലിൽ സൂർയ്യൻെറ ചൂടും,
രാത്രിയിൽ ചന്ദ്രൻെറ ശീതള രശ്മികളും തട്ടുന്നില്ലയോ,
അങ്ങനത്തെ അഗമ്യ വനത്തിൽ ജ്ഞാനി-ധ്യാനികൾ
തപസ്സു ചെയ്യുന്നതുപോലെ, ഞാനും ഏകാഗ്രതയോടെ,
ഹേ, ഗോവിന്ദാ, അങ്ങയെ സ്മരിച്ചു കൊണ്ടിരിക്കണം.

753 - ജിജ്ഞാസു ഭക്തർ, തങ്ങളുടെ ശരീരമായ കമണ്ഡലത്തിൽ,
ഭക്തി-പ്രേമ രൂപമായ പവിത്ര ജലം നിറച്ച്, കുടിക്കുന്നു;
എത്ര കുടിച്ചാലും, ഈശ്വരഭജനമായ ദാഹം ശമിക്കുന്നില്ല.
ഈശ്വരസ്മരണം-ഭജനത്തിൻെറ മഹിമ അപാരം തന്നെ.

754 - സ്വപ്നത്തിൽ സത്ഗുരുവിനെ കണ്ടു; അദ്ദേഹം എന്നെ ഉണർത്തി;
പേടിച്ച് വിറച്ച, എൻെറ കണ്ണുകൾ തുറക്കുന്നില്ല;
ആ സ്വപ്നം പിന്നേയും വരാതിരിക്കണേ.
{ സത്ഗുരു എന്നെ അന്ധകാരത്തിൽ നിന്ന്,
പെട്ടെന്ന് പ്രകാശത്തിലേക്ക് ആക്കി;
പ്രകാശത്തെ പരിചയം ഇല്ലാത്തതിനാൽ, ഞാൻ പേടിച്ച് വിറച്ചു.}

755 - ഗോവിന്ദനോടുള്ള പ്രേമത്തിൽ മഗ്നനായപ്പോൾ, ഞാൻ നിർഭയനായി;
മോഹ-മായാ ബന്ധനങ്ങൾ ഒഴിഞ്ഞ്, മനസ്സിലെ ഭ്രമവും അകന്നു;

വനങ്ങളിൽ എല്ലാം എൻെറ ശ്രീരാമനെ തേടിത്തേടി നടന്നു;
ശ്രീരാമൻ എൻെറ ഹൃദയത്തിൽ വസിക്കുന്നത് അറിഞ്ഞില്ല.

756 - ഏതൊരുവൻെറ മനസ്സിൽ ദൃഢവിശ്വാസം ഉണ്ടോ,
സത്ഗുരു അവൻെറ കൂടെ എപ്പോഴും ഉണ്ട്;
കാലം, എത്ര വിഘ്നങ്ങൾ വരുത്തിയാലും,
സത്ഗുരുഭക്തിയിൽ ലയിച്ചവനെ ഇളക്കാൻ കഴിയുകയില്ല.

757 - രാമനാമത്തെ പ്രേമിക്കുന്നവൻ, സംസാരത്തിലെ
വിഷയവാസനകളിൽ ഇടപെടുന്നില്ല;
ആ ഭക്തൻെറ രാമനാമത്തിലുള്ള വിശ്വാസം,
അവനെ നരകത്തിൽ വീഴാതെ രക്ഷിക്കുന്നു.

758 - ശരീരത്തിൻെറ വിശപ്പും, ദാഹവും ചിന്തിച്ചുകൊണ്ട് വ്യസനിക്കേണ്ടാ;
സൃഷ്ടികർത്താവിനെ മനസ്സിൽ സ്മരിച്ച്, ശാന്തമായി ജീവിക്കു;
എല്ലാം സുഖപ്രദമാവും.

759 - ഹരിഭക്തർ ധനം കെട്ടിവെക്കുന്നില്ല;
വിശപ്പടക്കാൻ വേണ്ടിയേ ധനം ഉപയോഗിക്കുന്നുള്ളു;
ഹരിയുടെ അനുഗ്രഹത്താൽ അവർ സന്തുഷ്ടരാണ്;
അത്യാവശ്യമുള്ളതെല്ലാം ഹരി കൊടുക്കുന്നതിനാൽ,
ധനം കെട്ടിവെക്കുന്നനതിൻെറ ആവശ്യം ഇല്ലല്ലോ.

760 - കബീർ പറയുന്നു: നശ്വര വസ്തുക്കളെ പററി ചിന്തിക്കേണ്ടാ;
ചിന്തിച്ചിട്ട് പ്രയോജനവും ഇല്ല;

പരമാത്മാവായ ഹരിയെ ചിന്തിക്കു, വേറൊന്നിനേയും വേണ്ടാ.

761 - മനസ്സിൽ വസിക്കുന്ന ചിന്താമണിയായ ഭഗവാനെ സ്മരിക്കു,
ധ്യാനിക്കു; ഈശ്വരചിന്തനം അല്ലാതെ, അന്യ വിഷയങ്ങളെ
ചിന്തിക്കുന്നവർ മൂഢരാണ്.

762 - വിധിച്ചതും, പ്രയത്നിച്ചു നേടിയതും, ഈശ്വരൻെറ അനുഗ്രഹമാണ്;
അവയെല്ലാം ധർമ്മമാർഗ്ഗത്തിൽ ലഭിച്ചതാണ്;
കള്ളത്തരമായി നേടിയ ധനം, നിന്നെ ദുഖത്തിലേക്ക് നയിക്കും.

763 - ഭാഗ്യത്തിൽ എഴുതിയിരുക്കുന്നതിനെ,
ആർക്കും മാററുവാൻ കഴിയുകയില്ല;
ഒരു തോലയോളം കുറക്കുവാനോ,
ഒരു എള്ളോളം കൂട്ടുവാനോ കഴിയുകയില്ല.

764 - ആരുടെ ഹൃദയത്തിൽ ഹരി വസിക്കുന്നുവോ,
അവന് ദുഖം എന്തിന് വരും?
പരമാത്മാവായ സമുദ്രത്തിൻെറ ഒരേ ഒരു തിരമാല,
അവൻെറ ദുഖങ്ങളെയെല്ലാം നാമാവശേഷമാക്കും.

765 - ശ്രീരാമനിൽ വിശ്വാസം ഉള്ള ഭക്തൻ,
രാമൻെറ അനുഗ്രഹത്താൽ ഉന്നതി പ്രാപിക്കുന്നു;
ആ ഭക്തൻ കർമ്മങ്ങളാൽ ബന്ധിതനാവുന്നില്ല;
രാമനാമം ആ ഭക്തനെ സംസാരസാഗരം കടത്തി വിടുന്നു.

766 - ഈശ്വരനിൽ പൂർണ്ണവിശ്വാസം ഉള്ളപ്പോൾ, ദുഖം അകന്നുപോവും;
ഈശ്വരനിലുള്ള പ്രേമാഗ്നിയിൽ, ശരീരവും, മനസ്സും, ആത്മാവും,
ആഹുതി ചെയ്താൽ, വിഷയവാസനകളിൽ നിന്ന് മുക്തി ലഭിക്കും.

767 - രാമൻ വിധിച്ചതെല്ലാം ഇപ്പോൾ അനുഭവിക്കണം;
രാമൻ വിധിക്കാൻ പോവുന്നതേ ഭാവിയിൽ കിട്ടുകയുള്ളൂ;
മൂന്നു കാലങ്ങളും രാമൻെറ അധീനത്തിലാണ്;
ശ്രീരാമനിൽ ദൃഢവിശ്വാസം ഉണ്ടായിരിക്കണം.

768 - രാമൻ മുമ്പിൽ കൂലി തരുന്നു, പിന്നെ പണി എടുപ്പിക്കുന്നു;
{ ജനിക്കുന്നതിന്നു മുമ്പിൽ തന്നെ ജീവിയുടെ ഭരണ-പോഷണത്തിന്നു
ആവശ്യമായ വസ്തുക്കളെ (കൂലി) സംഭരിക്കുന്നു;
അതിന്നു ശേഷം ജീവി കർമ്മങ്ങൾ (പണി) ചെയ്ത്,
കർമ്മഫലങ്ങൾ അനുഭവിക്കുന്നു };
രാമനിൽ എല്ലാം സമർപ്പിക്കുന്നതിൽ നഷ്ടം ഇല്ലല്ലോ.

769 - ചക്രവാക പക്ഷികൾ രാത്രി മുഴുവനും പിരിഞ്ഞിരുന്നാലും,
പുലർച്ചയായാൽ ഇണ ചേരുന്നു;
പക്ഷെ, ശ്രീരാമനിൽ വിശ്വാസം ഇല്ലാത്തവർ,
പകൽ ആയാലും, രാത്രി ആയാലും, ശ്രീരാമനെ സ്മരിക്കുന്നില്ല.

770 - ഈശ്വരനെ മറന്ന് ജീവിക്കുന്നവൻ, പകൽ ആയാലും,
രാത്രി ആയാലും, സ്വപ്നത്തിൽ പോലും, സുഖം അനുഭവിക്കുന്നില്ല;
വെയിലത്തായാലും, തണലത്തായാലും അവന് വിശ്രമം കിട്ടുകയില്ല.

771 - ഓ, രാമാ, അങ്ങയുടെ ദർശനത്തെ കാംക്ഷിച്ച് കാംക്ഷിച്ച്,
ദിവസങ്ങൾ നീങ്ങിപ്പോവുന്നു;
അങ്ങയുടെ ചരണങ്ങളിൽ ലയിക്കാതെ മനസ്സിൽ ശാന്തിയുമില്ല.

772 - പ്രഭു രാമൻെറ വിരഹത്തിൽ ദുഖിക്കുന്ന ജീവാത്മാവു പറയുന്നു:
"ഹേ, പ്രിയപ്പെട്ട രാമാ, എൻെറ വിളി കേൾക്കണേ;
ജലത്തെ വിട്ടുപിരിഞ്ഞ് മത്സ്യം എങ്ങനെ ജീവിക്കും?
അങ്ങയുടെ കൃപാകടാക്ഷം ഇല്ലെങ്കിൽ ഞാൻ എങ്ങനെ ജീവിക്കും?"

773 - വിരഹാഗ്നിയിൽ ജ്വലിക്കുന്ന ഭക്തനെ കണ്ട്, സായിരാം ഓടി വന്ന്,
ശീതളവും, നിർമ്മലവും ആയ പ്രേമ ജലം തെളിച്ച്,
ജ്വലിക്കുന്ന വിരഹാഗ്നിയെ കെടുത്തി, ഭക്തനെ അനുഗ്രഹിക്കും.

774 - വിരഹിണിയാണെങ്കിൽ നീ എന്തിന് ജീവിച്ചിരിക്കുന്നു?
നിൻെറ പ്രിയതമനോടു കൂടെ എന്തുകൊണ്ട് മരിച്ചില്ല?
നീ മൂഢരിലും, വലിയ മൂഢയാണ്;
പ്രഭു വിട്ടു പിരിഞ്ഞതിൽ പിന്നെ പശ്ചാത്തപിക്കുന്നല്ലോ.

775 - വിരഹാഗ്നിയിൽ ദേഹത്തിലെ എല്ലാ അംഗങ്ങളും,
ദേഹം മുഴുവനും തപിക്കുന്നു;
പ്രിയതമൻ പ്രഭുവിൻെറവിയോഗത്തിൽ, ഹൃദയവും ശൂന്യമായി;
മൃത്യുവും വരാതെ ആയി.

776 - ഈശ്വരഭക്തി ലഭിക്കുവാൻ വിരഹമായ കമണ്ഡലു എടുത്തും,
കണ്ണുകൾ രണ്ടിലും വൈരാഗ്യമായ അശ്രു നിറച്ചും,

രാവും, പകലും ജീവാത്മാ നടക്കുന്നു,
ഈശ്വരദർശനത്തെ തേടിത്തേടി.

777 - വിരഹദുഖവും, വൈരാഗ്യവും അലൌകികവും,
അവർണ്ണനീയവും ആണ്;
താൻ രാത്രിയിൽ കണ്ട സ്വപ്നങ്ങളെ,
മൂകന്ന് പുലർച്ചയായാൽ പറയാൻ വയ്യാത്തപോലെ.

778 - വിരഹം വലിയ ശത്രുവാണ്;
ഹൃദയത്തിൽ ധൈർയ്യം നിർത്തുന്നില്ല;
മനസ്സിന്ന് അനുകൂലമായ സ്നേഹി ലഭിക്കുന്നതുവരെ,
മനസ്സിനെ പീഢിപ്പിച്ചു കൊണ്ടിരിക്കും.

779 - വിരഹം തന്റെ പ്രബലമായ സേനകളാൽ എന്നെ വളഞ്ഞിരിക്കുന്നു;
എന്നെ വിടുന്നുമില്ല, കൊല്ലുന്നുമില്ല;
അരിച്ച് അരിച്ച് എന്റെ ജീവനെ എടുക്കുന്നു.

780 - വിരഹത്തിന്റെ കോടാലി ശരീരത്തിൽ വീണപ്പോൾ,
തട്ടിയ വ്രണം ഉണങ്ങിയില്ല, മരണ ഭയവും ഇല്ല,
മോഹങ്ങളെല്ലാം അകന്നു, സത്ജ്ഞാനം ലഭിച്ചു.

781 - വിരഹിണി പറയുന്നു:
"ഹേ, പ്രഭോ, നിന്റെ വിരഹാഗ്നിയിൽ ഞാൻ ജലിക്കുന്നു;
ആ അഗ്നിയെ കെടുത്താൻ തടാകത്തിൽ ഇറങ്ങിയപ്പോൾ,
എന്റെ വിരഹത്തെ കണ്ട്, തടാകജലവും ജലിക്കുന്നത് കണ്ടു;

നിൻെറ ദയയില്ലാതെ, ഈ വിരഹാഗ്നി കെടുകയില്ല".

782 - വിരഹം എന്നോടു പറയുന്നു: "എന്നെ ദൃഢമായി പിടിച്ചുരിക്കു;
ഞാൻ നിന്നെ ശ്രീരാമൻെറ ചരണകമലങ്ങളിൽ എത്തിക്കാം."

783 - കബീർ പറയുന്നു: ഹാസ്യഭാവം ത്യജിക്കു, വ്യസനഭാവം വരിക്കു;
മരണത്തിൻെറ ഓർമ്മയിൽ വ്യസനിച്ചാലേ,
പ്രഭുവിൻെറ കാരുണ്യം ലഭിക്കുകയുള്ളൂ.

784 - കബീർ പറയുന്നു:
വിരഹാഗ്നിയിൽ ജ്വലിക്കുമ്പോൾ, വൈദ്യനെ വരുത്തി;
വൈദ്യൻ നാഡി പരിശോധിച്ച്, ഉപദേശിച്ച ഔഷധങ്ങൾ,
രാമനാമ സ്മരണവും, രാമനാമ ജപവും!

785 - ഹേ, നാഥാ, എനിക്ക് അങ്ങയുടെ അടുക്കൽ വരാനും കഴിയുന്നില്ല,
അങ്ങയെ എൻെറ അടുക്കലേക്ക് വിളിക്കാനും കഴിയുന്നില്ല;
എന്നെ അസമർത്ഥ്യയായി കരുതി,
അങ്ങുന്ന് എന്നെ വിരഹതാപത്തിൽ തപിപ്പിക്കുന്നുവോ?

786 - വിരഹതാപത്തിൽ തപിക്കുന്ന എനിക്ക്,
അങ്ങുന്ന് മോക്ഷമോ, അങ്ങയുടെ ദർശനമോ തരേണമേ.
അഹോരാത്രം വിരഹാഗ്നിയിൽ തപിച്ചുകൊണ്ടുള്ള ജീവിതം,
എനിക്ക് അസഹ്യമായിരിക്കുന്നു.

787 - കത്തുന്ന ഒരു മരക്കഷ്ണം കത്തി കത്തി കരി ആവും;

ഉണങ്ങാത്ത മരക്കഷ്ണം പോലെ എൻെറ ശരീരം,
വിരഹാഗ്നിയിൽ പുകഞ്ഞു കൊണ്ടിരിക്കുന്നു.

788 - വിരഹാഗ്നിയിൽ ശരീരവും, മനസ്സും, യൌവനവും കത്തിപ്പോയി;
ഈ വിരഹാഗ്നിയുടെ വേദന, വിരഹിണിക്കേ അറിയുകയുള്ളു;
അഗ്നിക്ക് എങ്ങനെ അറിയും?

789 - പ്രഭോ, അങ്ങയെ പ്രതീക്ഷിച്ച് പ്രതീക്ഷിച്ച്,
എൻെറ നയനങ്ങൾ ക്ഷീണിച്ചു പോയി;
അങ്ങയെ വിളിച്ച് വിളിച്ച്, എൻെറ നാവു വരണ്ടു പോയി.

790 - ഏത്തത്തൊട്ടിയിൽ നിന്ന് വെള്ളം ചോരുന്നതുപോലെ,
എൻെറ കണ്ണുകളിൽ നിന്ന് അശ്രുധാര പൊഴിയുന്നു;
പ്രിയതമയോട് ചേരുവാനുള്ള ആശയാൽ,
കുയിൽ കൂവിക്കൊണ്ടിരിക്കുന്നതു പോലെ.

791 - വിരഹി പറയുന്നു: "ഈ വിരഹവേദന ചിരിച്ചാൽ മറക്കുന്നില്ല,
കരഞ്ഞാൽ ശരീരം ക്ഷീണിക്കുന്നു;
മനസ്സിന്ന് അകത്തു തന്നെ അടക്കി വെക്കണം;
ചിതൽ മരത്തിനെ അകത്ത് അകത്തായി തിന്ന്,
പൊള്ളയാക്കുന്നതു പോലെ.

792 - ഹേ, സ്വാമി, എൻെറ നേത്രങ്ങളെ ദിവസം തോറും
അങ്ങയെ ദർശിക്കാൻ അനുഗ്രഹിക്കണേ;
ഹേ, ഹരി, അങ്ങയുടെ ദർശനം ലഭിക്കുന്ന ആ ദിവസം,

എൻെറ ജീവിതത്തിൽ എന്നു വരും എന്ന്, അങ്ങു തന്നെ പറയണം.

793 - ഹേ, പ്രഭോ, വെള്ളത്തിൽ ഉപ്പു അലിയുന്നതുപോലെ,
അങ്ങയുടെ നാമത്തിൽ എൻെറ മനസ്സ് അലിയണേ;
ഈ വിരഹദുഖം എത്ര ദിവസം സഹിച്ചുകൊണ്ടിരിക്കണം?

794 - പതിയുടെ (മോഹം) മരണം അനുഗ്രഹമായി വന്നു;
ദിവസംതോറും പുലർച്ചയായാൽ വഴക്ക് (ആഗ്രഹങ്ങൾ) കൂട്ടുന്നു;
ബന്ധനങ്ങൾ ഒന്നും ഇല്ലാതെ,സുഖനിദ്ര(മനശ്ശാന്തി) ഇപ്പോൾ കിട്ടുന്നു.

795 - പ്രഭുഭക്തിയിൽ ലയിച്ച് ലയിച്ച്, ശരീരത്തിൻെറ പുഷ്ടി നഷ്ടമായി;
അസ്ഥിപഞ്ചരമായ ശരീരത്തിൽ കാക്കകൾ (മൃത്യു) കൂട്ടു കെട്ടി;
എൻെറ നിർഭാഗ്യം, പ്രഭുവിൻെറ ദർശനവും ലഭിച്ചില്ല.

796 - ഓ, രാമാ, നിന്നെ തേടിത്തേടി എവിടെയെല്ലാം അലഞ്ഞുതിരിഞ്ഞു,
ഒരിടത്തും കണ്ടുമുട്ടിയില്ലല്ലോ;
എൻെറ ഹൃദയത്തിൽ ഒളിച്ചിരുന്ന നിൻെറ കൌശല്യം അപാരം തന്നെ;

797 - ഒരു ഭക്ത വേറൊരു ഭക്തയോട് ചോദിച്ചു:
"അവിനാശി പ്രഭുവിൻെറ ശോഭയുടെ അനുഭവം എങ്ങനെയിരുന്നു?"
മറേറവൾ പറഞ്ഞു: "അവർണ്ണനീയം, അഗമം, അഗോചരം".

798 - രാമഭക്തിയായ സത്യത്തിൻെറ മുമ്പിൽ
മനോ വികാരങ്ങൾ അകന്നുപോവും;
രാമഭക്തൻ ബന്ധനമുക്തനായി മോക്ഷ പദം പ്രാപിക്കുന്നു.

799 - സ്വർണ്ണവും, വെള്ളിയും തീയിലിട്ട് ശുദ്ധാവസ്ഥ പരിശോധിക്കുന്നു;
കാട്ടിൽ വളരുന്ന കുന്നിക്കുരുവാൽ അവയുടെ തൂക്കം നോക്കുന്നു;
കാരണം, എല്ലാ കുന്നിക്കുരുക്കളുടെയും തൂക്കം സമമാണ്.

800 - സ്വർണ്ണം-വെള്ളിയുടെ തൂക്കം നോക്കാൻ കുന്നിക്കുരു ഉപയോഗിക്കാം;
പക്ഷേ വില മതിക്കാൻ പററുകയില്ല;
തീയിലിട്ടാൽ സ്വർണ്ണവും, വെള്ളിയും ശുദ്ധമാവുന്നു;
കുന്നിക്കുരു കത്തി ചാരമാവുന്നു.

801 - ഈശ്വരൻെറ ശോഭ അനുപമമാണ്;
എവിടെ നോക്കിയാലും ആ ശോഭ കാണുന്നു;
പ്രഭുവിൻെറ സൌന്ദർയ്യ-ശോഭയിൽ ഞാൻ മഗ്നനായി,
എൻെറ മനസ്സിൽ പ്രകാശവും ലഭിച്ചു.

802 - എവിടെ സന്ത് ജനങ്ങളെ ആദരിക്കുന്നുവോ,
അവിടെ ഞാൻ വസിക്കുന്നു;
സുഖ-ദുഖങ്ങൾ അവിടെയില്ല;
എല്ലാ ദിവസങ്ങളും ഒരേ പോലെ ഇരിക്കുന്നു.

803 - എവിടെ ഈശ്വരജ്ഞാനത്തിൻെറ വിശാലമായ ജലാശയം ഉണ്ടോ,
അവിടെ ഞാൻ വസിക്കുന്നു;
ആ ഈശ്വരതത്വം അനശ്വരമാണ്;
അതിനെ ഗ്രഹിക്കുന്ന ജീവാത്മാ ജനന-മരണ ചക്രം അനുഭവിക്കുന്നു.

804 - എവിടെ ഈശ്വരജ്ഞാനമായ ഹർഷോല്ലാസങ്ങൾ
സർവ്വ ഋതുക്കളിലും ഉണ്ടോ, അവിടെ ഞാൻ വസിക്കുന്നു;
രോഗ-ശോക-ഭയം ഇല്ലാതെ, ഹൃദയത്തിൽ പ്രേമകമലം വികസിച്ച്,
ജ്ഞാനത്തിൻെറ പ്രകാശം വ്യാപിക്കുന്നു.

805 - എവിടെ ജാതി-നിറം-കുലം എന്നീ ഭേദങ്ങൾ ഇല്ലയോ,
അവിടെ ഞാൻ വസിക്കുന്നു;
അവിടെ ജ്ഞാനം ജ്ഞാനത്തോടു ചേരുന്നു;
ദേഹം ദേഹത്തോട് ചേരുന്നില്ല.

806 - അന്ത്യസമയം എവിടെ പോകണമോ, ആ ദേശം ധന്യമാണ്;
അവിടെ ഗ്രാമം, നഗരം, വീഥികൾ ഒന്നുമില്ല;
നടക്കുവാൻ കാലുകളുടേയും ആവശ്യമില്ല;
ആ ദേശത്തിൻെറ ഉടമസ്ഥനാണ്, നിരാകാരനായ സത്യപുരുഷൻ.

807 - ഉപ്പ് വെള്ളത്തിൽ അലിഞ്ഞതിൽ പിന്നെ,
എത്ര പ്രയത്നിച്ചാലും, വേർതിരിച്ച് എടുക്കാൻ കഴിയുകയില്ല;
അതേപോലെ, മനസ്സ് ഈശ്വരസ്വരൂപത്തിൽ ലയിച്ചാൽ,
മൃത്യുവും മൌനം വരിക്കുന്നു.

808 - ഈശ്വരജ്ഞാനം വരുമ്പോൾ, ശരീരമായ ക്ഷേത്രത്തിൽ
പ്രേമത്തിൻെറ പ്രകാശം പൂർണ്ണമായി നിറയുന്നു;
എല്ലാ സംശയങ്ങളും നീങ്ങി, മനസ്സും നിർഭയമായി,
ഈശ്വരചൈതന്യവും, ഈശ്വരഭക്തിയും ലഭിക്കുന്നു.

809 - അഹങ്കാരം നീങ്ങിയതിൽ പിന്നെ, മനശ്ശാന്തി ലഭിച്ചു,
വികാരങ്ങളിൽ നിന്ന് മുക്തിയും ലഭിച്ചു;
ഹേ, സത്ഗുരോ, അങ്ങയെ അല്ലാതെ വേറൊരു ആശ്രയവും ഇല്ല.

810 - കബീർ പറയുന്നു: പ്രഭുവിൻെറ ഭവനത്തിൽ
ജലം, വായു, ഭൂമി, ആകാശം എന്നിവ ഒന്നുമില്ല, ശൂന്യമാണ്;
അവിടെ സന്ത്-ജ്ഞാനി ജനങ്ങളുടെ ധ്യാനവും, ഭക്തിയും
നിറഞ്ഞിരിക്കുന്നതിനാൽ അഗമ്യമാണ്.

811 - ജ്ഞാനം, വിചാരം, വിവേകം എന്നിവ ഭക്തൻെറ മനസ്സിൽ വരുമ്പോൾ,
ഈശ്വരൻെറ ദയാ-ദാക്ഷിണ്യവും വരുന്നു;
പിന്നെ സുഖം, ആനന്ദം, ഹർഷോല്ലാസം വരും,
പരമാത്മാവിൻെറ സാന്നിദ്ധ്യവും വരും.

812 - കബീർ പറയുന്നു: ഒരുവൻെറ ഒരേഒരു അവയവത്തെ നോക്കി,
അവൻെറ ഗുണങ്ങളെ അറിയാൻ കഴിയുകയില്ല;
പരമാത്മാവിൻെറ ജ്യോതി നയനങ്ങളിൽ ലയിച്ചാൽ,
അവൻെറ ജന്മം സഫലമായി വരും.

813 - പവിത്രവും, നിർമ്മലവും ആയ മനോവൃത്തി ആകാശത്തിൽ
ഉയർന്ന് ഉയർന്ന്, പരമേശ്വരൻെറ ചരണങ്ങളിൽ പതിച്ചു;
ഹരിദർശനം ലഭിച്ചു, ഹൃദയം പരമാനന്ദത്തിൽ മുഴുകി.

814 - മുത്തുച്ചിപ്പി ഇല്ല, സമുദ്രം ഇല്ല,
സ്വാതി നക്ഷത്രത്തിലെ മഴത്തുള്ളിയും ഇല്ല;

ആ മുത്ത്, പ്രഭുഭക്തിയിൽ ലയിച്ച ഭക്തരുടെ
ഹൃദയമായ സമുദ്രത്തിൽ  ജ്ഞാനരൂപത്തിൽ ഉണ്ടാവുന്നു.

815 - ദീനദയാലൻെറ ദർശനം കിട്ടി, ഹൃദയത്തിൽ പ്രഭു-ഭക്തി നിറഞ്ഞു;
ഇനി മമത എൻെറ മനസ്സിനെ അലട്ടുകയില്ല;
ഇപ്പോൾ ദുർവ്വിചാരങ്ങളായ മുള്ളുകളും,കോമളമായ പുഷ്പങ്ങളായി.

816 - ജ്യോതിസ്വരൂപനായ ശ്രീരാമൻ, എല്ലാവരുടേയും ഹൃദയവാസിയാണ്;
അഗമ്യനായ അവനെ,സാമാന്യ ദൃഷ്ടിയാൽ കാണുവാൻ കഴിയുന്നില്ല.

817 - കിണററിലായാലും, നദിയിലായാലും, മഞ്ഞുകട്ടിയായാലും,
വെള്ളം വെള്ളം തന്നേ;
പക്ഷേ, മുത്തുചിപ്പിക്ക് അകത്ത് വീണാൽ, മുത്താവുന്നു;
പിന്നെ വെള്ളം ആവുകയില്ല.
(പരമാത്മാവോട്ടു ചേർന്ന ജീവാത്മാ, പിന്നേയും ജനിക്കുന്നില്ല.)

818 - മനുഷ്യരുടെ അംഗങ്ങളിലോ, ഇന്ദ്രിയങ്ങളിലോ വ്യത്യാസം ഇല്ല;
വ്യത്യാസം അറിവിലാണ്; മൂഢനേയും, പണ്ഡിതനേയും,
തിരിച്ചറിയുന്നത് അവരുടെ അറിവിനാലാണ്.

819 - ശാന്തവും, കോമളവും, വിനമ്രവും ആയ സ്വഭാവം ഉള്ളവർ,
സന്ത്ജനങ്ങൾക്ക് അധീനരാവുന്നു;
മത്സ്യം ജലത്തോട് ചേരുന്നതു പോലെ, അവർ ഈശ്വരനോട് ചേരുന്നു.

820 - കബീർ പറയുന്നു: ആദിയും, അന്ത്യവും, പരമാത്മാവു തന്നേ;

പറയുമ്പോഴും, കേൾക്കുമ്പോഴും രണ്ടായാലും.
വെള്ളം ഉറച്ച് മഞ്ഞുകട്ടി (ICE) ആവുന്നു;
മഞ്ഞുകട്ടി ഉരുകി  വെള്ളം ആവുന്നു.

821 -  രാമനാമം മൂന്നു ലോകങ്ങളിലും വ്യാപിച്ചിരിക്കുന്നു;
എല്ലാവരുടേയും ഹൃദയത്തിൽ അന്തർയ്യാമിയായി വസിക്കുന്നു;
ശാരീരിക ജ്ഞാനത്താൽ വളരെ അകലെ ആയാലും,
മാനസീക ജ്ഞാനത്താൽ അകത്തായും കാണപ്പെടുന്നു.

822 -  എത്ര ഈശ്വരജ്ഞാനം ലഭിച്ചുവോ, അത്രയേ ഗുണവും;
മഞ്ഞുതുള്ളികൾ എത്ര നക്കിയാലും മതിയാവുകയില്ല;
വയറു നിറച്ച് വെള്ളം കുടിച്ചാലേ, ദാഹശമനം വരുകയുള്ളൂ.

823 -  കബീർ പറയുന്നു: നല്ലവണ്ണം ആലോചിച്ചതിന്നു ശേഷമേ,
ഏതു വിഷയത്തെ പററിയും ഭാഷണം ചെയ്യാവൂ;
സാധു-അസാധുക്കളുടെ പരിചയം,
അവരുടെ ഭാഷണത്തിൽ നിന്നറിഞ്ഞ്,
അവരോട് ഉചിതം പോലെ ഇടപെടു.

824 -  കബീർ പറയുന്നു: പുറമെനിന്ന് വന്നവരോട് നല്ലവണ്ണം ആലോചിച്ച്,
വർത്തമാനം തുടങ്ങണം; അവരുടെ മനസ്സിലെ വിചാരങ്ങൾ,
സാധാരണമായി വാർത്തകളിൽ കൂടെ പുറത്തു വരും.

825 -  ആരായാലും, മുമ്പിൽ അവരുടെ ഭാഷണം ശ്രദ്ധിച്ചു കേൾക്കണം;
പിന്നെ അവരോട് അനുകൂലമായ സംഭാഷണം തുടങ്ങു.

രത്നത്തിൻെറ ത്തൂക്കവും, തിളക്കവും
രത്നവ്യാപാരികൾ നോക്കുന്നതുപോലെ,
സത്യ-അസത്യത്തിനെ തിരിച്ചറിയാൻ കഴിയുകയില്ല.
ബുദ്ധിമാന്മാർക്കു പോലും എളുപ്പം കഴിയുകയില്ല.

826 - സത്ഗുണം അമൂല്യമാണ്; ലക്ഷം പണം കൊടുത്താലും കിട്ടുകയില്ല;
പക്ഷേ, സത്ഗുണത്തെ കാംക്ഷിക്കുന്നവർ ഇല്ലെങ്കിൽ,
ചില്ലിക്കാശിന്നു പോലും വിലയില്ലാതാവുന്നു.

827 - ഏതൊരുവനേയും ഒരു പ്രാവശ്യം നല്ലവണ്ണം പരിശോധിച്ചാൽ മതി;
മണലിനെ എത്ര പ്രാവശ്യം ചലിച്ചാലും, മൃദുലമാവുമോ?

828 - ജ്ഞാനികൾ അവരുടെ ജ്ഞാനത്താൽ ധനവാന്മാരാണ്,
സംസാരികൾ അവരുടെ കർമ്മങ്ങളാൽ തൊഴിലാളികളും;
ശരീരമായ കൂടയിൽ ആശാപാശങ്ങളായ ഭാരം നിറച്ച്,
നടന്ന് നടന്ന് അവർ ദുഖം അനുഭവിക്കുന്നു.

829 - കബീർ പറയുന്നു:
സംസാരത്തെ അറിഞ്ഞിരിക്കുന്ന സന്ത്ജനങ്ങൾ ധന്യരാണ്;
അവർ മനസ്സിൻെറ വികാസം വരുത്തുന്നു,
വിവേകമായ തുലാസിൽ ശബ്ദ-സാരാംശങ്ങളെ തൂക്കി നോക്കുന്നു.

830 - ഗ്രഹിക്കാൻ ഇച്ഛയുള്ളവരോട് ഉപദേശിക്കു;
മറിച്ചാണെങ്കിൽ മുഷിച്ചൽ വരും.
കുരുടന്ന് നീ കരയുന്നത് കാണാൻ കഴിയുകയില്ലല്ലോ.

831 - മുത്തുച്ചിപ്പിയിൽ നിന്ന് പുറത്തുവന്ന മുത്ത് തിളങ്ങുന്നു;
സത്സംഗത്തിൽ നിന്ന് ലഭിച്ച സത്ജ്ഞാനം അമൂല്യമാണ്.

832 - ഹംസങ്ങളും (സജ്ജനങ്ങൾ), കൊററികളും (ദുർജ്ജനങ്ങൾ),
നിറത്തിൽ സമവും, മാനസരോവരിൽ വാസവും ആയിരുന്നാലും,
ഹംസങ്ങൾ മുത്തുകളേയും, കൊററികൾ മത്സ്യങ്ങളേയും തേടുന്നു.

833 - ചന്ദനമരം വിദേശത്തിൽ എത്തി;
എല്ലാവരും പ്ളാശ്മരം എന്ന് കരുതി;
അടുപ്പിൽ ഇട്ട് കത്തിച്ചപ്പോൾ വന്ന സുഗന്ധം, വിശ്വാസം വരുത്തി.

834 - കബീർ പറയുന്നു: സത്സംഗത്തിൽ ജ്ഞാനത്തിൻെറ ഭാണ്ഡം തുറന്നു;
സജ്ജനങ്ങൾ നിമിഷ നേരത്തിൽ ജ്ഞാനരൂപങ്ങൾ വാങ്ങി;
ആരുടെ പണസഞ്ചിയിൽ കള്ളനാണയങ്ങൾ (അസത്യം)
ഉണ്ടായിരുന്നുവോ, അവരെല്ലാം വെറും കൈയോടെ തിരിച്ചുപോയി.

835 - കബീർ പറയുന്നു: കൽക്കണ്ടിനെ ഉപേക്ഷിച്ച്,
കല്ലുകളെ തിന്നുന്നവർ അജ്ഞാനികളാണ്;
രത്നതുല്യമായ ജ്ഞാനത്തെ, വിഷയ-വാസനകളായ മണലിൽ
ഉപേക്ഷിച്ച്, ജീവിതം മുഴുവനും പശ്ചാത്തപിക്കുന്നു.

836 - എൻെറ ഹൃദയത്തിൽ വസിക്കുന്ന ഹരിയെ,
ഞാൻ പുറത്ത് തേടിത്തേടി നടക്കുന്നു;
അജ്ഞാനത്തെ പുതച്ചിരുന്നതിനാൽ,

എനിക്ക് ഹരിയെ കാണ്മവാൻ കഴിഞ്ഞില്ല.

837 - ജീവൻെറ ധർമ്മം ജ്ഞാനമാണ്;
ഇതിനെ ഓർമ്മിച്ച് ഭ്രമം, ഭയം എന്നിവയെ മനസ്സിൽ നിന്ന് നീക്കണം;
സത്ഗുരുവിനെ പ്രാപിച്ചതിൽ പിന്നെ, സന്മാർഗ്ഗം നേടി,
സത്യമാർഗ്ഗത്തിൽ ചരിക്കണം.

838 - ആരുടെ നാലു കണ്ണുകളും (രണ്ട് ശരീരത്തിൻെറ, രണ്ട് മനസ്സിൻെറ)
നഷ്ടമായിരിക്കുന്നുവോ, അവൻ ദുർമാർഗ്ഗത്തിൽ ചരിക്കുന്നു;
അവന് നന്മ ചെയ്യുന്ന സന്ത് കിട്ടിയാലേ,
അവന് സന്മാർഗ്ഗത്തിൽ വരുവാൻ കഴിയുകയുള്ളു.

839 - സൂർയ്യാസ്തമനം ആയി, രാത്രി വന്നു, പുലി പശുവിനെ പിടിച്ചു;
പശുവിൻെറ ആത്മാ മരിച്ചില്ല, പുലിയുടെ വിശപ്പടങ്ങി;
(ദിവസങ്ങൾ നീങ്ങിയപ്പോൾ, വാർദ്ധക്യം വന്നു;
മൃത്യുവായ പുലി ദേഹമായ പശുവിനെ തിന്നു;
ദേഹിയും, ദേഹവും തമ്മിലുള്ള ബന്ധനം അകന്നു.)

840 - അഹങ്കാരം നീങ്ങിയപ്പോൾ, ഹരി മനസ്സിൽ വന്നു;
ഹരിയെ മറന്നാൽ സർവ്വസ്വവും നഷ്ടമാവും.
ഈ പ്രേമകഥ അവർണ്ണനീയമാണ്;
എന്നാലും അധികം മനുഷ്യർക്കും അവിശ്വസനീയമാണ്.

841 - മൃത്യുവിൻെറ ജ്വാല, സഞ്ചിയായ ശവത്തെ ദഹിപ്പിച്ചു;
തലയോട്ടും, അസ്ഥികളും ജ്വാലയാൽ പൊട്ടി തകർന്നു പോയി;

ദേഹം ജ്വലിച്ച് ചാരമായി, ദേഹി പരമാത്മാവിൽ ലയിച്ചു.

842 - ഹൃദയമായ തടാകത്തിൽ ജ്ഞാനമായ അഗ്നി ജ്വലിച്ചപ്പോൾ,
കാമ-ക്രോധ-മദ-മോഹ-ലോഭ-മാത്സര്യങ്ങളെല്ലാം കത്തിപ്പോയി;
സൂര്യന്റെ ഉത്തരായണത്തിൽ മോക്ഷം ലഭിക്കുവാൻ ഉദ്ദേശിച്ച്,
പൂജാ-പാരായണങ്ങൾ ചെയ്ത പണ്ഡിതർക്കും, ഒന്നും കിട്ടിയില്ല.

843 - ഹൃദയമായ സമുദ്രത്തിൽ ജ്ഞാനമായ അഗ്നി ജ്വലിച്ചപ്പോൾ,
ജീവന്റെ ആശകളായ നദിയും കത്തി ചാരമായി;
മനോവൃത്തിയായ മത്സ്യം, പരമാത്മാവായ വൃക്ഷത്തിൽ കയറി;
കബീർ പറയുന്നു: ഓ, മനുഷ്യാ, ഉണരൂ, എഴുനേൽക്കൂ,
ഉറങ്ങാനുള്ള സമയം തീർന്നു, സ്മരണം ചെയ്യാനുള്ള സമയം വന്നു.

844 - മനോരൂപമായ പക്ഷി ആകാശത്തിൽ പറക്കുന്നു;
നശ്വരമായ ദേഹം അതിന്ന് പരദേശമായി;
ശരീരവും, ഇന്ദ്രിയങ്ങളും ഇല്ലാതെ സുഖം അനുഭവിച്ച്,
ആത്മാവിന്ന് മോക്ഷപ്രാപ്തി ലഭിച്ചു.

845 - മാതാ മരിച്ചാൽ ആദായം ഒന്ന്; പിതാ മരിച്ചാൽ ആദായം നാല്;
സഹോദരൻ മരിച്ചാൽ നഷ്ടം അനേകം;
ഇതാണ് കബീറിന്റെ വിചാരങ്ങൾ.
{മാതാ=മമത; പിതാ=അഭിമാനം; സഹോദരൻ=ധൈര്യം;
ആദായം ഒന്ന്=സംസാരബന്ധനമുക്തി;
ആദായം നാല്=അനേകം വികാരങ്ങൾ; നഷ്ടം=മനസ്ഥിതി.}

846 - ചില വ്യക്തികൾ മുന്നും പിന്നും ആലോചിക്കാതെ,
മനസ്സിൽ വിജയസ്വപ്നവും കണ്ടുകൊണ്ട്,
ദുഷ്പ്രവൃത്തികളിൽ ഇറങ്ങുന്നു;
ചെമ്മരി ആട് ആനയോട് ഏറ്റുമുട്ടി, മണ്ണിൽ പുതഞ്ഞതു പോലെ.

847 - മമതയെ ത്യജിക്കു, അഹങ്കാരത്തെ അടക്കു,
വിഷയ-വാസനകളെ ഗ്രഹിക്കുന്ന ഇന്ദ്രിയങ്ങളെ നിയന്ത്രിക്കു,
ആത്മചിന്തനത്തിൽ  മനസ്സിനെ നിർത്തു; അതാണ്  ഉത്തമ മാർഗ്ഗം.

848 - എനിക്ക് ജന്മം തന്നവർ മരിച്ചു, ഞാനും മരിക്കും;
കാലാന്തരത്തിൽ എൻെറ പുത്ര-പൌത്രാദികളും മരിക്കും;
ഇത് മൃത്യു ലോകമാണ്, ഇവിടെ വന്നവരെല്ലാം ഒരു നാൾ മരിക്കും.

849 - കബീർ പറയുന്നു: ഹരിഭക്തിയിൽ മുങ്ങി, പരമാത്മാവിനെ സ്മരിച്ച്,
ഭക്തിരസം കുടിച്ചവൻെറ രോമ-രോമത്തിൽ പരമാത്മാ വസിക്കുന്നു;
ആ ആനന്ദം അമൂല്യവും, ദൈവീകവും ആണ്.

850 - ഹേ, ഭക്തജനങ്ങളേ, മനസ്സിലും, ശരീരത്തിലും ഉള്ള
ദുഷ്ടസ്വഭാവങ്ങളെ  അകറ്റു;
പിന്നെ ഈശ്വരജ്ഞാനമായ അമൃതരസം കുടിക്കു;
എപ്പോൾ തൻെറ സർവ്വസ്വവും  ഈശ്വരാർപ്പണമാക്കിയോ,
അപ്പോൾ മുതൽക്ക് ഈശ്വരകാരുണ്യം ലഭിക്കുന്നു.

851 - സതിസ്ത്രീ  പാതിവ്രത്യം  പാലിക്കുന്നതിന്ന്  വേണ്ടി,
തൻെറ പതിയുടെ ചിതയിൽ ദൃഢനിശ്ചയത്തോടെ ജ്വലിക്കുന്നു

ശരീരവും, മനസ്സും തൻെറ പതിക്ക് അർപ്പിച്ച്,
പതിപ്രേമമായ ഭക്തിയിൽ ഉറച്ചു നിൽക്കുന്നു.

852 - സതിസ്ത്രീ പാതിവ്രത്യത്തിൽ നിന്ന് വ്യതിചലിച്ചാൽ,
നീചജാതിയിൽ ചാരിത്ര്യം ഇല്ലാത്ത കുടുംബത്തിൽ ജനിക്കും;
യുദ്ധഭൂമിയിൽ നിന്ന് പുറം കാണിച്ച് ഓടിയ ശൂരവീര ഭടൻ,
നീചമായ മൃഗയോനികളിൽ ജന്മം എടുക്കും;
തൻെറ കർത്തവ്യത്തിൽ നിന്ന് വ്യതിചലിച്ച സാധു,
പാതാളലോകത്തിൽ വീണ്, ശിക്ഷകൾ അനുഭവിക്കും.

853 - സതീത്വത്തിൻെറ മഹത്വത്തിൽ ഉറച്ചുനിന്ന്,
സതി പൂർണ്ണ നിഷ്ഠയോടെ തൻെറ ധർമ്മം പാലിച്ച്,
തൻെറ പതിയുടെ കൂടെ ദേഹത്യാഗം ചെയ്തു;
ഇപ്പോൾ ഒരു അണുവിനുപോലും വ്യത്യാസം ഇല്ലാതായി.

854 - പതിയുടെ ചിതയിലെ അഗ്നിനാളങ്ങളെ കണ്ട് പിൻവലിച്ച സതിയും,
യുദ്ധഭൂമിയിൽ നിന്ന് തിരിഞ്ഞു നോക്കാതെ ഓടിയ ഭടനും,
പരോപകാരം ചെയ്യുന്നതിൽ ഇഷ്ടമില്ലാത്ത സാധുവും,
ലോകർക്ക് അധ:പതിച്ചവരായി കാണപ്പെടും.

855 - പതിവ്രതക്ക് പതി ഏകം, വ്യഭിചാരിണിക്ക് അനേകം;
പതിവ്രതയും, വ്യഭിചാരിണിയും എങ്ങനെ ചേർന്നിരിക്കും?

856 - പതിവ്രതക്ക് അംഗഭംഗി ഇല്ലെങ്കിലും, ആഭരണങ്ങൾ ഇല്ലെങ്കിലും,
അവൾ സഖികളുടെ മദ്ധ്യത്തിൽ,സൂര്യതേജസ്സോടെ കാണപ്പെടുന്നു.

857 - പതിവ്രത തൻെറ പതിയുടെ സേവയിൽ നിമഗ്നയും,
പതിയിൽ പൂർണ്ണവിശ്വാസം ഉള്ളവളായും ജീവിക്കുന്നു;
സ്വപ്നത്തിലും പരപുരുഷനെ മനസ്സിൽ വരുത്തുകയില്ല;
തൻെറ പ്രിയതമനെ ആശ്രയിച്ച് ജീവിക്കുന്നു.

858 - പതിവ്രതയുടെ നേത്രങ്ങളിൽ തൻെറ പതിയുടെ അല്ലാതെ,
പരപുരുഷൻെറ രൂപം വരുകയില്ല;
മനസാ-വാചാ-കർമ്മണാ പവിത്രയാണവൾ.

859 - പതിവ്രതയുടെ മനസ്സിൽ അഹോരാത്രം പതിയുടെ
രൂപവും, ധ്യാനവും ഇരിക്കുന്നതിനാൽ,
അവൾ ജീവിതം മുഴുവനും സുമംഗലി ആയിരിക്കുന്നു.

860 - പതിവ്രത തൻെറ പതിയുടെ സ്മരണത്തിൽ സ്ഥിരമായിരുന്ന്,
പതിയുടെ പ്രേമപാത്രമായി, പരമപദം പ്രാപിക്കുന്നു.

861 - പതിവ്രത തൻെറ പതിയോട് പറയുന്നു:
"ഹെ, പ്രാണനാഥാ, നീ എൻെറ നേത്രങ്ങളിൽ വരൂ,
ഞാൻ കൺപോളകളെ അടച്ച്, നിന്നെ രക്ഷിക്കാം;
ഞാൻ വേറെ ആരേയും നോക്കുകയില്ല,
നിനക്ക് വേറെ ആരേയും നോക്കുവാനും കഴിയുകയില്ല."

862 - കബീർ പറയുന്നു:
സമുദ്രത്തിലെ മുത്തച്ചിപ്പി എത്ര ദാഹിച്ചാലും,

സമുദ്രജലം കുടിക്കാതെ,
സ്വാതി നക്ഷത്രത്തിലെ മഴത്തുള്ളിയെ പ്രതീക്ഷിച്ചിരിക്കുന്നു.

863 - കബീർ പറയുന്നു: സമുദ്രത്തിൽ ജനിച്ച മുത്തച്ചിപ്പിയെ നോക്കു;
സമുദ്രജലം ഒരു തുള്ളി പോലും കുടിക്കുന്നില്ല;
സ്വാതി നക്ഷത്രത്തിലെ മഴത്തുള്ളിയെ ഗ്രസിച്ച്,
അമൂല്യമായ മുത്താക്കി,സമുദ്രത്തിൻെറ മഹത്വം രണ്ടിരട്ടി ആക്കുന്നു.

864 - തൻെറ ഇഷ്ടദേവതയുടെ നാമം ഉച്ചരിച്ചില്ലെങ്കിലും,
മനസ്സിൽ ഈശ്വരപ്രേമം സ്ഥിരമാക്കിയിരിക്കുന്നു;
പതിവ്രതസ്ത്രീയും പതിയുടെ നാമം പറയുന്നില്ലെങ്കിലും,
ശുദ്ധ മനസ്സോടെ പതിയെ സേവിക്കുന്നു.

865 - പതിവ്രതയുടെ ആഗ്രഹം: ' ഹെ, ഗുണവാനായ എൻെറ പ്രിയവരാ,
നീ എൻെറ ഇഷ്ടദേവത, ഞാൻ നിൻെറ പതിവ്രത നാരി;
നിൻെറ നിത്യ ദർശനത്താൽ, എന്നെ അനുഗ്രഹിക്കണേ'.

866 - വിനയഭാവത്തോടെ പതിവ്രത പറയുന്നത്:
'നീയാണ് എൻെറ ഇഷ്ടദേവത, വേറെ ആരുമില്ല;
വേറൊരു ദേവതയും, നിനക്ക് തുല്യവും, സർവ്വസമ്പന്നനും അല്ല.'

867 - വിരഹദുഖത്തിൽ പതിവ്രത പറയുന്നത്:
' അഹോരാത്രം നിനക്ക് സമാനമായി വേറെ ആരുമില്ല;
എൻെറ നേത്രങ്ങളിൽ നീ വസിക്കുമ്പോൾ, നിദ്രക്ക് സ്ഥലം ഇല്ലല്ലോ.'

868 - പതിവ്രത പതിയോടു പറഞ്ഞു മനസ്സിലാക്കുന്നു:
'എൻെറ മനസ്സിൽ നിന്നിലുള്ള പ്രേമം അല്ലാതെ
മററൊന്നും ഇല്ലെന്നുള്ള സത്യം എത്ര പ്രാവശ്യം പറയണം?
സമയം എത്ര നീങ്ങിയാലും, നീ എൻെറ പ്രിയവരൻ തന്നെ.'

869 - ഒരു രൂപത്തിൽ ഈശ്വരനെ അറിയാത്തവന്ന്,
അനേകരൂപങ്ങളെ അറിഞ്ഞിട്ടെന്താ ഫലം?
ഈശ്വരൻെറ ഒരേ ഒരു രൂപം, അനേകം രൂപങ്ങൾക്ക് തുല്യമാണ്.

870 - ഈശ്വരൻെറ ഒരേ ഒരു രൂപത്തെ സേവിക്കുന്നത്,
ബഹു രൂപങ്ങളെ സേവിക്കുന്നത് പോലെയാണ്;
തോട്ടക്കാരൻ മരത്തിൻെറ വേരു മാത്രം നനക്കുന്നു;
മരം പുഷ്പിച്ച്, ഫലിച്ച്, തോട്ടക്കാരന്ന് സന്തോഷം നൽകുന്നു.

871 - ഈശ്വരൻെറ അസംഖ്യം നാമങ്ങളിൽ ഒരേ ഒരു നാമം സ്മരിക്കു;
ജപം, തപം, വ്രതം, തീർത്ഥാടനം എന്നിവയെ ഉപേക്ഷിച്ച്,
ജീവനെ ഈശ്വരചരണങ്ങളിൽ അർപ്പിക്കു, മുക്തി ലഭിക്കും.

872 - അബലയായ സ്ത്രീ പറയുന്നു:
പ്രേമവശയായി ഞാൻ എൻെറ സ്വാമിയുടെ നാമം ജപിക്കുന്നു;
അന്തർയ്യാമി ആയ എൻെറ സ്വാമിക്കേ,
ഉദ്ധാരണം ചെയ്യുവാൻ കഴിയുകയുള്ളു.

873 - സത്ഗുണവതിയായ സ്ത്രീ, ആശകളെല്ലാം ത്യജിച്ച്,
തൻെറ സ്വാമിയുടെ നാമം സർവ്വസമയവും ജപിക്കുന്നു;

അതിനാൽ അവളുടെ പ്രിയവർ സ്വാമി,
അവളെ ഒരും നിമിഷം പോലും വിട്ടുപിരിയുന്നില്ല.

874 - കബീർ പറയുന്നു:
ഹെ, സജ്ജനങ്ങളേ, നിങ്ങളുടെ ശരീരമായ ക്ഷേത്രത്തിൽ,
ഈശ്വരൻ അതിഥിയായി വസിക്കുന്നു;
വിവിധ രസങ്ങൾ നിറഞ്ഞതും, ഭക്തിമയവും ആയ ഭോജനം
സമർപ്പിച്ച്, അവൻെറ അനുഗ്രഹം നേടു.

875 - പക്ഷികളിൽ വെച്ച് ശ്രേഷ്ടമായ ചാതകം,
എത്ര ദാഹിച്ചാലും, കിണർ, കുളം, നദികളിലെ വെള്ളം കുടിക്കാതെ,
സുരപതിയായ ഇന്ദ്രനെ ധ്യാനിച്ചും കൊണ്ട്,
സ്വാതി നക്ഷത്രത്തിലെ മഴത്തുള്ളിക്കു വേണ്ടി കാത്തുനിൽക്കുന്നു.

876 - വേടൻെറ ശരത്താൽ മുറിവേററു, ഗംഗാനദിയിൽ വീണ ചാതകം,
വായ് അടച്ചും, ആകാശത്തെ നോക്കിയും,
സ്വാതി നക്ഷത്രത്തിലെ മഴത്തുള്ളിയെ പ്രതീക്ഷിച്ച് പ്രാണൻ ത്യജിച്ചു;
എന്നാലും, പവിത്രമായ ഗംഗാജലം കുടിച്ചില്സ.

877 - ചാതകം തൻെറ സ്വഭാവത്തെ ത്യജിക്കുന്നില്ല;
ത്യജിച്ചാൽ അതിൻെറ ജീവൻ നിഷ്ഫലമാവുന്നു.
തൻെറ സ്വഭാവത്തെ ത്യജിക്കുന്നിനേക്കാളും ഉത്തമം,
നശ്വരമായ ശരീരത്തെ ത്യജിക്കുന്നതാണ്.

878 - അസ്ത്ര-ശസ്ത്രങ്ങളാൽ യുദ്ധം ചെയ്യുന്നവൻ ശൂരവീരനല്ല;

തൻെറ ധനങ്ങളെ ദാനം ചെയ്യുന്നതിലും,
സത്കർമ്മങ്ങൾക്ക് ഉപയോഗിക്കുന്നതിലും, ആണ് ശൂരവീരത.

879 - മുറിവേററവൻെറ വേദന മററൊരു മുറിവേററവനേ അറിയുകയുള്ളൂ;
ഈശ്വരപ്രേമം ആയ ബാണം, ഹൃദയത്തിൽ തറച്ചാൽ,
ഭക്തൻ ഈശ്വരനിൽ ലയിച്ചുപോവുന്നു.

880 - മനോവൃത്തിയെ കുതിരയാക്കി, ധ്യാനത്തെ കടിഞ്ഞാണാക്കി,
ഗുരുവിൻെറ ഉപദേശങ്ങളെ ചാട്ടയാക്കി,
സാധു-സന്ത് ജനങ്ങൾ പ്രഭുവിൻെറ സന്നിധിയിൽ എത്തുന്നു.

881 - ഭക്തൻ പറയുന്നു: 'എൻെറ മനസ്സിൽ ഒട്ടും സംശയമില്ല;
അഗാധമായ ഈശ്വരപ്രേമത്തിൽ ലയിച്ച്,
ഞാൻ കാമ-ക്രോധ വികാരങ്ങളോട് യുദ്ധം ചെയ്യും.

882 - ലോഭം, മോഹം, അഹങ്കാരം എന്നിവ നിനക്ക് ഒരിക്കലും ഗുണകരമല്ല;
ഓ, ഹരിഭക്താ, നീ കാട്ടിലെ സിംഹത്തെ പോലെ ജീവിക്കണം.

883 - കബീർ പറയുന്നു:
ഹേ,പ്രാണി, ഇങ്ങനെ നിർജ്ജീവമായി ഇരുന്നാൽ മുക്തി ലഭിക്കുകയില്ല;
ജീവിതത്തിൻെറ മൈതാനത്തിൽ ഇറങ്ങി,
നിൻെറ ഇന്ദ്രിയങ്ങളെ നിയന്ത്രിക്കുന്ന യുദ്ധത്തിൽ പങ്കെടുക്കൂ.

884 - കബീർ പറയുന്നു: വില്ലും, അമ്പും എടുത്ത്,
വേട്ടയാടാൻ ഇറങ്ങിയ വേടനെ പോലെ ജാഗരൂകനായി ജീവിക്കൂ;

ഭീരുവായി സംശയിച്ചു നിൽക്കുന്നത് അർത്ഥമില്ലാത്ത ജീവിതമാണ്.

885 - രണഭൂമിയിൽ ഉറച്ചുനിന്ന്, യുദ്ധം ചെയ്യുന്നവരാണ് ശൂരവീരന്മാർ;
പുറം കാണിച്ച് ഓടിപ്പോകുന്നവർ, ഒന്നിനും കൊള്ളാത്ത ഭീരുക്കൾ.

886 - ശൂരവീരന്മാർ അനേകം കാണുന്നു, മുറിവേററവരെ കാണുന്നില്ല;
മുറിവേററവർ തമ്മിൽ തമ്മിൽ കണ്ടുമുട്ടുമ്പോൾ,
രാമഭക്തി ദൃഢമാവുന്നു.

887 - കബീർ പറയുന്നു: കലിയുഗത്തിൽ ഒട്ടേറെ സ്ത്രീ-പുരുഷന്മാർ
അധികം ബന്ധങ്ങളും സ്വാർത്ഥപരമായി ചെയ്ത്, ദുഖിക്കുന്നു.
പക്ഷെ, രണ്ടു ഹൃദയങ്ങൾ തമ്മിലുള്ള ബന്ധനം, ആനന്ദദായകമാണ്.

888 - ഗുരുഭക്തിയുമില്ല, ദൈവ ഭക്തിയുമില്ല, പതി ഭക്തിയുമില്ല;
വ്യഭിചാരിണി നിത്യാനിത്യം പുതിയ പുരുഷനെ തേടി,
നരകം അനുഭവിക്കുന്നു.

889 - വ്യഭിചാരിണി സ്ത്രീക്ക് തൻെറ ശരീരവും, മനസ്സും
നിയന്ത്രണത്തിൽ നിൽക്കുന്നില്ല;
പതിവ്രതാ ധർമ്മം ഇല്ലെങ്കിൽ, നാരീധർമ്മം നശിക്കുന്നു.

890 - വ്യഭിചാരിണി സ്ത്രീ തനിക്ക് ഭർത്താവുണ്ടെന്ന് പറയും;
പക്ഷേ അന്യപുരുഷരോട് കിടന്നുറങ്ങും.
അവളുടെ മനസ്സിൽ എപ്പോഴും ജാരൻ ഉള്ളപ്പോൾ,
ഭർത്താവ് എങ്ങനെ സന്തോഷമായിരിക്കും?

891 - വ്യഭിചാരിണി സ്ത്രീ തൻെറ മനസ്സിൽ കപടഭാവം വെച്ച്,
വാർത്തകളാൽ പതിയെ പ്രശംസിക്കുന്നു;
ശരീരം പതിക്ക് അർപ്പിച്ചാലും, മനസ്സ് ജാരനിൽ പതിയുന്നു.

892 - കബീർ പറയുന്നു: മനസ്സില്ലാമനസ്സോടെ ശരീരം മാത്രം
അർപ്പിക്കുന്ന സ്ത്രീയെ, പതി തിരിച്ചറിയുന്നു;
പക്ഷേ സാമൂഹ്യ മര്യാദയെ ഓർത്ത് മൌനം അവലംഭിക്കുന്നു.

893 - കബീർ പറയുന്നു: പൂർണ്ണമനസ്സോടെ വ്യഭിചാരം ചെയ്യുന്ന സ്ത്രീക്ക്,
പരമാത്മാവിൻെറ ഭക്തിയും, അനുഗ്രഹവും കിട്ടുകയില്ല.

894 - സർവ്വശൃംഗാരങ്ങളും ചെയ്ത്, ശരീരത്തേയും, മനസ്സിനേയും
അലങ്കരിച്ച ഭംഗിയാക്കി;
പക്ഷേ പതിക്ക് സന്തോഷം വന്നില്ലെങ്കിൽ,
ചെയ്ത സർവ്വശൃംഗാരങ്ങളെല്ലാം വ്യർത്ഥമായല്ലോ.

895 - കബീർ പറയുന്നു:
കാമി-ക്രോധി-ലോഭികൾ ഭവസാഗരം തരണം ചെയ്യാം;
പക്ഷേ, സത്ഗുരുവിനെ മറന്ന്, അന്യരെ പൂജിക്കുന്നവർക്ക്,
ഒരിക്കലും കഴിയുകയില്ല.

896- അജ്ഞാനവശാൽ ദേവിമാതാ, ശ്മശാനം, പിശാച്, ഭൈരവൻ,
ഭൂത-പ്രേതങ്ങൾ, ഹനുമാൻ എന്നിവയെ പൂജിക്കുന്നവർ,
പൂർണ്ണ ബ്രഹ്മമായ പരമേശ്വരനിൽ നിന്ന് വേർപെട്ടിരിക്കുന്നതിനാൽ,

ജനന-മരണ ചക്രത്തിൽ നിന്ന് രക്ഷ പ്രാപിക്കുന്നില്ല.

897 - സ്വർഗ്ഗം നേടുവാൻ എല്ലാവരും പ്രയത്നിക്കുന്നു,
പക്ഷേ അവിടെ എത്തുന്നവർ വിരളമാണ്;
കനകത്തേയും, കാമിനിയേയും, ആഗ്രഹിച്ചിരുന്നാൽ,
അവിടെ ഒരിക്കലും എത്തുകയില്ല.

898 - കനകവും, കാമിനിയും, വലിയ ഖഡ്ഗങ്ങളാണ്;
ഹരിദർശനത്തെ ഇച്ഛിച്ച്, തപസ്സിരുന്നവരെ വ്യതിചലിപ്പിരിക്കുന്നു.

899 - കനകത്തേയും, കാമിനിയേയും വിലക്കി നിർത്തണം;
അവയിൽ നിന്ന് അകന്നും പോവണം;
ഗുരുവിൻെറയും, ജ്ഞാനത്തിൻെറയും ഇടക്ക് ഭാവഭേദം വരുത്തുന്നു;
മനസ്സിനെ വിഷയവാസനകളുടെ പൊടിപടലത്താൽ മൂടുന്നു.

900 - ഭാർയ്യ ആയാലും, വേശ്യ ആയാലും, സ്ത്രീ തന്നെ;
സ്ത്രീയിൽ അതിരുകവിഞ്ഞ ആസക്തി ദുഖത്തിന്ന് കാരണമാവുന്നു;
അഗ്നി ഏതു തരത്തിലായാലും, തൊട്ടാൽ കൈ പൊള്ളുമല്ലോ.

901 - വിഷം തൻെറതായാലും, അന്യൻെറതായാലും, മരണം നിശ്ചയം;
കബീർ പറയുന്നു: ഭോഗ-വിലാസങ്ങളിൽ മുങ്ങിയാൽ,
രക്ഷ പ്രാപിക്കുന്നത് വളരെ കഠിനമാണ്.

902 - സ്ത്രീയെ നോക്കുകയും വേണ്ടാ, ചിന്തിക്കുകയും വേണ്ടാ;
കാമാസക്തിയായ വിഷം ദേഹത്തിലും,

ദുർവിചാരങ്ങളായ വിഷം മനസ്സിലും കേറുന്നു.

903 - നാരിയുടെ നയനങ്ങൾ മൂർച്ച്ചരയുള്ള ഖഡ്ഗങ്ങളാണ്;
കടക്കണ്ണുകൾ കൊണ്ടുള്ള നോട്ടങ്ങൾ ആരേയും വഴി തെററിക്കും.

904 - നാരി നരൻെറ സ്ത്രീയും, നരൻ നാരിയുടെ പുത്രനും ആണ്;
ഈ വാസ്തവത്തെ അറിഞ്ഞ്, ജ്ഞാനികൾ സന്യാസം വരിക്കുന്നു.

905 - പരനാരി മൂർച്ച്ചരയുള്ള കത്തിയാണ്;
യോഗികൾ പോലും വിരളമായേ രക്ഷപ്പെട്ടിട്ടുള്ളൂ;
അവൾ ചിരിച്ചാലും, കരഞ്ഞാലും ശരി, മനസ്സിൽ കുത്തും.

906 - പരനാരിയോടുള്ള സമ്പർക്കം മറച്ചുവെക്കാൻ കഴിയുകയില്ല;
ഒളിഞ്ഞിരുന്ന് വെള്ളുള്ളി തിന്നാലും,
അതിൻെറ മണം എല്ലാ വശത്തും പരക്കുമല്ലോ.

907 - സ്ത്രീ ചെറിയവളായാലും ശരി, വലിയവളായാലും ശരി,
രണ്ടുപേരും വിഷ-വള്ളികളാണ്;
ശത്രുക്കൾ ദേഹത്തിനെ വ്രണപ്പെടുത്തുന്നു,
സ്ത്രീകൾ പുഞ്ചിരിയാൽ മനസ്സിനെ വ്രണപ്പെടുത്തുന്നു.

908 - സ്ത്രീകളെ അമ്മയെപ്പോലെയോ,
അനിയത്തിയെപ്പോലെയോ കാണണം;
ഏതൊരുവൻ സർവ്വസമയവും സ്ത്രീകളിൽ നിന്ന്
അകന്നിരിക്കുന്നുവോ,അവൻ കാമ-കൽപനകൾക്ക് ഇരയാവുന്നില്ല.

909 - അപ്സരയെപ്പോലെ സൌന്ദർയ്യവും, അംഗങ്ങളിലെല്ലാം സുഗന്ധവും,
അമ്മക്ക് സമാനമായ പ്രായവും ഉണ്ടെങ്കിലും,
നിർജ്ജനമായ സ്ഥലത്ത്, ആ സ്ത്രീയോട് ഏകാന്തമായി ഇരിക്കരുത്.

910 - കാററു വീശിയാൽ ദീപം അണയുന്നതുപോലെ,
സ്ത്രീയുടെ ശൃംഗാര ചേഷ്ടകൾ പുരുഷനെ ആപത്തിലാക്കുന്നു;
ശബ്ധങ്ങൾ സാധുവിൻെറ ധ്യാനത്തെ ബാധിക്കുന്നു;
അതുകാരണം സാധു മൌനം അവലംഭിക്കുന്നു.

911 - എല്ലാ സ്ത്രീകളേയും ദുഖങ്ങളുടെ കാരണമായി കരുതേണ്ടാ;
സാധു-സന്ത്കൾക്കും,ഹരിഭക്തർക്കും സ്ത്രീയിൽ നിന്നാണ് ജനനം.

912 - പണ്ഡിതനും, തീപ്പന്തം പിടിക്കുന്നവനും,
മററുള്ളവർക്ക് പ്രകാശം കാണിച്ചാലും,
സ്വയം അന്ധകാരത്തിൽ നിൽക്കുന്നു.

913 - ഓ, പണ്ഡിതാ, നിൻെറ പുസ്തകങ്ങളെ തലയണയാക്കി ഉറങ്ങു;
അവയിലൊന്നും മനസ്സിലെ ദുഖങ്ങളെ അകററി,
സുഖം തരുന്ന ജ്ഞാനമോ, ശബ്ദങ്ങളോ ഇല്ല.

914 - ഗ്രന്ഥങ്ങളെ പഠിച്ച് പഠിച്ച്, ലോകം അവസാനിച്ചു,
പക്ഷേ ആരും പണ്ഡിതൻ ആയില്ല;
പ്രേമത്തിൻെറ രണ്ടര അക്ഷരം പഠിച്ചിരുന്നാൽ,
അവൻ പണ്ഡിതൻ ആയിരിക്കും.

915 - കബീർ പറയുന്നു: എഴുത്തും, വായനയും സംസാരികൾക്കാണ്;
മനസ്സിൽ ജ്ഞാനവും, ജീവകാരുണ്യവും ഉണ്ടായാൽ,
ഈശ്വരപ്രാപ്തി എളുപ്പം ലഭിക്കും.

916 - ആദ്യം ഞാൻ വിദ്യയെ ആദരിച്ചു;
പിന്നെ യോഗ-സാധനയെ ഉത്തമമായി കണ്ടു.
രാമനാമത്തിലുള്ള പ്രേമം സർവ്വോത്തമമാണെന്ന്,
അവസാനം മനസ്സിലായി.

917 - കബീർ പറയുന്നു:
ബ്രാഹ്മണൻെറ കഥാപ്രവചനം കള്ളന്മാരുടെ തോണിയെ പോലെയാണ്;
അതിൽ ഇരിക്കുന്ന അജ്ഞാനികളേയും, മൂഢരേയും,
ആവശ്യം പോലെ എവിടേക്ക് വേണമെങ്കിലും കടത്തി വിടുന്നു.
പക്ഷേ ആ തോണി ഭവസാഗരം കടക്കുമോ?

918 - കലിയുഗത്തിൽ ബ്രാഹ്മണൻ വിദൂഷകനെ പോലെയാണ്;
അവന്ന് ദാനങ്ങൾ ചെയ്യരുത്;
പരിവാരം മാത്രമല്ല, യജമാനനേയും കൂട്ടി,
അവൻ നരകത്തിലേക്ക് പോവും.

919 - കലിയുഗത്തിലെ ബ്രാഹ്മണൻ, പഠിച്ചിട്ടുമില്ല, പഠിപ്പിക്കുന്നുമില്ല;
ലവലേശം പോലും ഭക്തിയും ഇല്ല;
വിവാഹം, ശ്രാദ്ധം എന്നിവയെ നോക്കി,
യജമാനന്മാരുടെ ഗൃഹങ്ങളിൽ, വായും തുറന്ന് എത്തുന്നു.

920 - പഠിച്ച് പഠിച്ച്, ജീവിതം അവസാനിച്ചു,
വിഷയ-വാസനകൾ വളർന്നതേയുള്ളു;
ദുർബുദ്ധി വിതച്ച വിത്തുകളാൽ,
അമൂല്യമായ വയൽ (ജീവൻ) തരിശ്ശുനിലമായി.

921 - വായിൽ വേദോച്ഛാരണം, കൈകളിൽ ഗ്രന്ഥങ്ങളുടെ ഭാണ്ഡം,
ബുദ്ധിയിൽ രാമനാമം അറിയാത്ത അജ്ഞാനത;
ഓ, പണ്ഡിതാ, ഇത്രയും ഉള്ളപ്പോൾ ജീവിതം സഫലമാവുമോ?

922 - ഹർഷോല്ലാസത്തോടെ ഹരികീർത്തനം ചെയ്യുന്നു,
എന്നാലും, മനസ്സിലെ കാപട്യം നീങ്ങുന്നില്ല;
തനിക്കു തന്നേ അറിയാത്ത ജ്ഞാനത്തെ,
മററുള്ളവർക്ക് ഉപദേശിക്കുന്നു

923 - ഉണ്ണണം, കുടിക്കണം, ഉറങ്ങണം എന്നീവയിൽ മുഴുകി,
മിക്കവരും ഈശ്വരനിൽ നിന്ന് വിമുഖരായി ജീവിക്കുന്നു;
ബാല്യാവസ്ഥയിലെ മിത്രത്തെ (പരമാത്മാ) ത്യജിച്ച്,
വിഷയ-വികാരങ്ങളിൽ കുടുങ്ങി ജീവിക്കുന്നു.

924 - നക്ഷത്ര മണ്ഡലത്തിൻെറ നടുവിൽ ഇരുന്ന്,
ചന്ദ്രൻ ഗൌരവം നടിക്കുന്നു;
സൂർയ്യൻ ഉദിക്കുമ്പോൾ, നക്ഷത്രങ്ങൾ മറയുന്നു,
ചന്ദ്രൻെ ഗൌരവമെല്ലാം നഷ്ടമാവുന്നു.

925 - കബീർ പറയുന്നു: ഈ സംസാരത്തിൽ ആരും ആരുടേയും സ്വാമിയല്ല;
സൃഷ്ടികർത്താവല്ലാതെ വേറൊരു സ്വാമി ഇല്ല;
ഈ സത്യം അറിഞ്ഞും കൊണ്ട്, സ്വാമിയായി നടിച്ചാൽ,
വളരെ കഷ്ടങ്ങൾക്ക് ഇരയാവും.

926 - കബീർ പറയുന്നു: വ്യാസമഹർഷിയുടെ ആസനത്തിൽ ഇരുന്ന്,
കഥ പറയുന്ന പണ്ഡിതൻ,
ഭാവാർത്ഥങ്ങൾ അറിയാതെ വ്യർത്ഥഭാഷണങ്ങൾ ചെയ്യുന്നു;
ശ്രോതാക്കളെ മയക്കി, ദാന-ദക്ഷിണകൾ ശേഖരിക്കുന്നു

927 - കബീർ പറയുന്നു: ശിഷ്യനാവാൻ പോലും അർഹതയില്ലാത്തവൻ,
ഗുരു ആയാൽ, തൻെറ ശ്രോതാക്കൾക്ക് നൽകുന്ന ഉപദേശങ്ങൾ,
അർത്ഥശൂന്യമായിരിക്കും;
തനിക്കുള്ള ജ്ഞാനം തന്നേ ഉത്തമം അല്ലാത്തപ്പോൾ,
മററുള്ളവർക്ക് പകർന്നു കൊടുക്കുന്നതിൽ അർത്ഥമില്ലല്ലോ.

928 - നമ്മളെ വിമർശിക്കുന്നവൻ ദീർഘായുഷ്മാൻ ആവണം;
അവൻെ വിമർശനങ്ങളാൽ നമ്മൾ,
സത്ഗുരുവിൻെറ ഉപദേശങ്ങൾ അനുസരിച്ച് ജീവിക്കുന്നു.

929 - കബീർ പറയുന്നു: എന്നെ വിമർശിക്കുന്നവൻ മരിച്ചു;
അവനെപ്പോലെ ഒരു വിമർശകനെ തേടിത്തേടി കിട്ടിയില്ല.
ആരും എന്നെ വിമർശിക്കുന്ന ഭാരം എടുക്കുന്നതുമില്ല.

930 - ആരേയും നിന്ദിക്കാതെ, എല്ലാവരേയും സന്ത് എന്ന് വിളിക്കൂ;

സത്കർമ്മങ്ങൾ ചെയ്ത്, സംസാരസാഗരം തരണം ചെയ്യൂ;
എല്ലാവരും ചേർന്ന് ഭഗവദ് ഭജനം ചെയ്ത്, ഈശ്വരകടാക്ഷം നേടൂ.

931 - സർവ്വേശ്വരനെ മറന്ന്, അന്യ ദേവി-ദേവതകളുടെ പ്രീതിക്കായി,
മദ്യ-മാംസങ്ങൾ അർപ്പിക്കുന്നവർ നരകത്തിൽ എത്തുന്നു.

932 - അഞ്ജനം തൻെറ കറുപ്പു നിറത്തെ ത്യജിക്കുന്നില്ല,
മുത്ത് തൻെറ പ്രകാശത്തെ ത്യജിക്കുന്നില്ല,
ദുർജ്ജനങ്ങൾ തങ്ങളുടെ കുടിലതയെ ത്യജിക്കുന്നില്ല,
സജ്ജനങ്ങൾ തങ്ങളുടെ സത്സ്വഭാവത്തെ ത്യജിക്കുന്നില്ല.

933 - ദുർജ്ജനങ്ങൾ കാണിക്കുന്ന കരുണാഭാവത്തേക്കാളും,
സജ്ജനങ്ങൾ തരുന്ന പീഢകൾ നല്ലതാണ്;
സൂർയ്യൻെറ താപം അസഹനീയം ആവുമ്പോൾ,
മഴ വരുവാൻ ആശിക്കുന്നതു പോലെ.

934 - ഏതു കാരണത്താലും, ദുർജ്ജനങ്ങളുടെ സഹവാസം നേടരുത്;
ചളിയിൽ ഒരു കല്ല് എറിഞ്ഞാൽ,
സ്വന്തം ശരീരത്തിൽ ചളി തെറിക്കുന്നതു പോലെ ആവും.

935 - സൂർയ്യ-ചന്ദ്രന്മാർ ചലിക്കുന്നത് കാണുന്നില്ല;
വള്ളികളുടെ വളർച്ച കാണുന്നില്ല;
ഭക്തൻ ഹരിഭജനം ചെയ്യുന്നത് കാണുന്നില്ല;
ഇതെല്ലാം പ്രകൃതിയുടെ അസാധാരണ ലീലകളാണ്;
മനുഷ്യന്ന് എളുപ്പം മനസ്സിലാക്കുവാൻ കഴിയുകയില്ല.

936 - ഒരുവൻ ഏതു വസ്തുവിൻെറ ഗുണം അറിയുന്നുവോ,
അവൻ ആ ഗുണം എടുക്കുന്നു;
കുയിൽ മാമ്പഴം തിന്നുന്നു, കാക്ക വേപ്പിൻപഴം തിന്നുന്നു;
ഇതേ പോലെയാണ് സജ്ജനങ്ങളും, ദുർജ്ജനങ്ങളും.

937 - സ്നേഹം, ക്രോധം, ചുമ, മദ്യപാനം എന്നിവയെ
എത്ര ശ്രമിച്ചാലും, മറച്ചുവെക്കാൻ കഴിയുകയില്ല;
അവസാനം എല്ലാവരുടേയും മുമ്പിൽ വരും.

938 - കബീർ പറയുന്നു: ഒന്നും ചെയ്തില്ല, ഒന്നും ചെയ്യാൻ കഴിഞ്ഞില്ല;
എൻെറ ശരീരത്തിന്ന് എന്തെങ്കിലും ചെയ്യാനുള്ള ശക്തിയും ഇല്ല;
ഇന്നേവരെ ചെയ്തതെല്ലാം സർവ്വേശ്വരനാണ്;
സർവ്വേശ്വരൻെറ കൃപയാൽ ഞാൻ ജീവിക്കുന്നു.

939 - കബീർ പറയുന്നു: ഹേ, പ്രഭോ, ചെയ്തതെല്ലാം അങ്ങുന്നാണ്, ഞാനല്ല;
ഞാൻ ചെയ്തതായി പറഞ്ഞാലും, എൻെറ ഹൃദയത്തിൽ വസിക്കുന്ന,
അങ്ങയുടെ പ്രേരണയാലാണ് ചെയ്യുവാൻ സാധിച്ചത്.

940 - അഭിമാനവശമായി ചെയ്യുന്ന കാർയ്യങ്ങൾ പൂർണ്ണമാവുകയില്ല;
സ്വാഭാവീകശാന്തതയോടെ ചെയ്യുന്ന കാർയ്യങ്ങൾ സഫലമാവും.
ഈശ്വരാനുഗ്രഹത്താലെ കാർയ്യ സിദ്ധി ലഭിക്കുകയുള്ളൂ.

941 - കബീർ പറയുന്നു:
ഹേ, പ്രഭോ, ഇവിടെ ആഴമുള്ള കിണർ, അവിടെ വിശാലമായ തടാകം,

പത്തു ദിക്കുകളിൽ നിന്നും മോഹ-മായാരൂപി സർപ്പത്തിൻെറ ചീറൽ;
ഈ ദുർഘടാവസ്ഥകളിൽ നിന്ന് രക്ഷിക്കുന്നത് അങ്ങുന്നാണ്.

942 - ഹെ, പ്രഭോ, ധന്യനും, സർവ്വോത്തമനും ആയ
അങ്ങയുടെ ലീലകൾക്ക് ഉപമയില്ല;
സർവ്വലോകങ്ങളുടേയും സൃഷ്ടികർത്താവായ അങ്ങുന്ന്,
അദൃശ്യനായിരുന്നാലും, അങ്ങയുടെ ആജ്ഞയാൽ
ലോകങ്ങളെല്ലാം ചലിക്കുന്നു.

943 - ഹെ, പ്രഭോ, അങ്ങയുടെ കൃപയില്ലെങ്കിൽ,
എൻെറ ജീവിതം അർത്ഥശൂന്യമാണ്;
അങ്ങയുടെ അനുഗ്രഹം ഉണ്ടെങ്കിൽ,
എൻെറ ജീവിതം അമൂല്യമാവും.

944 - ഹെ, പ്രഭോ, അങ്ങുന്നാണ് എൻെറ വ്യാപാരി;
അങ്ങു ചെയ്യുന്ന വ്യാപാരങ്ങൾ അദൃശ്യവും, സത്യവും ആണ്;
തുക്കക്കോലും, തട്ടുകളും, തുക്കക്കട്ടികളും ഇല്ലാതെ,
സംസാരം മുഴുവനും തുക്കിനോക്കി, ന്യായമായ വില മതിക്കുന്നു.

945 - ഹെ, സ്വാമി, സർവ്വ സത്ഗുണങ്ങളുടേയും ഭണ്ഡാരമാണ് അങ്ങുന്ന്;
അങ്ങയിൽ അവഗുണങ്ങൾ തീരെ ഇല്ല;
ഞാൻ എൻെറ അകത്തു നോക്കിയപ്പോൾ,
അവഗുണങ്ങളുടെ ഖനിയെ കണ്ടു;
അങ്ങേക്കു മാത്രമേ എന്നെ ഉദ്ധരിക്കാൻ കഴിയൂ.

946 - ഹെ, സജ്ജനങ്ങളേ, ഭക്തിമാർഗ്ഗം വളരെ കഠിനമാണെങ്കിലും,
നിങ്ങൾ പ്രയത്നിച്ചാൽ ലഭിക്കാത്തതല്ല.
തൻെറ ഭക്തരെ ഭവസാഗരം കടത്തിവിടാനുള്ള ചുമതല,
ഭഗവാൻ എടുത്തിട്ടുണ്ട്, പൂർണ്ണമാക്കുകയും ചെയ്യും.

947 - ചളിയിൽ പെട്ടുപോയ ആനയെ, ആർക്കു പുറത്തെടുക്കാൻ കഴിയും?
തന്നുടെ ശക്തിയാൽ പുറത്തുവരണം;
അല്ലെങ്കിൽ പരമശക്തിമാനായ ഈശ്വരൻെറ
മുന്നിൽ തല കുനിക്കണം.

948 - ഹെ, പ്രഭു, നിൻെറ ലീലകൾ അത്ഭുതങ്ങളാണ്;
അവഗുണങ്ങളും, ക്രൂരതയും നിറഞ്ഞവനേയും,
നിന്നെ ശരണം പ്രാപിച്ചാൽ, അങ്ങുന്ന് കടത്തിവിടുന്നു.

949 - ഹെ, പ്രഭു, അങ്ങുന്ന് ബാലകൻെറ രൂപത്തിൽ
എല്ലാവരുടെയും ഹൃദയ-സാഗരത്തിൽ കളിക്കുന്നു;
അങ്ങ് ഭയപ്പെടാതെ, ഇഷ്ടം പോലെ കളിക്കുന്നു.

950 - ഭക്തൻ പറയുന്നു:
ഹെ,പ്രഭു, അങ്ങ് എത്ര ജനങ്ങളെ കണ്ടാലും, എന്നെ മറന്നു പോവരുതേ;
അങ്ങേക്ക് എന്നെപ്പോലെ അനേകം ഭക്തന്മാർ ഉണ്ടാവാം,
എന്നാലും, അങ്ങയല്ലാതെ വേറൊരു ആശ്രയം എനിക്കില്ല.

951 - ഹെ,പ്രഭു, അങ്ങുന്നു തന്നേ എന്നെ മറന്നാൽ,
ഞാൻ വേറെ ആരെ ശരണംപ്രാപിക്കും?

ബ്രഹ്മാ-ശിവ-നാരദന്മാർ എൻെറ ഹൃദയത്തിൽ ഇല്ല,
അങ്ങയിൽ മാത്രമേ എനിക്ക് വിശ്വാസം ഉള്ളു.

952 - കബീർ പറയുന്നു: സംസാരികളായ ഞങ്ങൾ മോഹ-മായകളാൽ
അപരാധങ്ങൾ ചെയ്ത്, മനസ്സിനെ മലിനമാക്കുന്നു.
ഇതു കാരണം ഞങ്ങൾ നിസ്സഹായരായി,
അങ്ങയെ ശരണം പ്രാപിക്കുന്നു.

953 - ഹെ, സത്ഗുരോ, അങ്ങുന്ന് ദയാലുവാണ്;
ഞാൻ അങ്ങയെ ആശ്രയിച്ച് ജീവിക്കുന്നു.
സമുദ്രമദ്ധ്യത്തിൽ പോവുന്ന കപ്പലിൽ ഇരിക്കുന്ന കാക്കക്ക്,
ആ സ്ഥാനം അല്ലാതെ, വേറൊരു ആശ്രയവും ഇല്ലാത്ത പോലെ.

954 - പെരുമ്പാമ്പ് ഒരു പണിയും എടുക്കുന്നില്ല;
പക്ഷികൾ ആർക്കും വേണ്ടി പണി എടുക്കുന്നില്ല;
എന്നാലും, ആവശ്യമായ ആഹാരം കിട്ടിക്കൊണ്ടിരിക്കുന്നു.
എല്ലാ ജീവൻെറയും ഭരണ-പോഷണങ്ങൾ ഭഗവാൻെറ കൃപയാലാണ്.

955 - ഏതൊരുവനെ ഈശ്വരൻ രക്ഷിക്കുന്നുവോ,
അവനെ കൊല്ലുവാൻ ആർക്കും കഴിയുകയില്ല;
സംസാരം മുഴുവനും അവൻെറ ശത്രുവായാലും,
അവൻെറ ഒരു തലമുടിയെപ്പോലും വളക്കാൻ കഴിയുകയില്ല.

956 - ആത്മാനുഭവം വരുമ്പോൾ, ഹർഷ-ശോകങ്ങൾ ഉണ്ടാവുന്നില്ല;
എല്ലാ വാദ-വിവാദങ്ങളെ ത്യജിച്ച ആത്മാനുഭവി,

ചിത്രത്തിൽ വരച്ച ദീപം പോലെ ദീപം പോലെ സ്ഥിരമായിരിക്കുന്നു.

957 - ആത്മാനുഭവത്തിനെ വർണ്ണിക്കാൻ കഴിയുകയില്ല;
ഊമക്ക് വെല്ലത്തിൻെറ സ്വാദറിയാം, പക്ഷേ പറയുവാൻ കഴിയുന്നില്ല.

958 - സ്ത്രീ-പുരുഷരുടെ ശാരീരികബന്ധനത്തിൻെറ സുഖം,
നപുംസകന്ന് അറിയാൻ കഴിയുന്നില്ല;
ജ്ഞാനിയുടെ ആത്മസുഖം, അജ്ഞാനി അറിയുന്നില്ല .

959 - ആത്മജ്ഞാനം, അക്ഷരങ്ങളാൽ വർണ്ണിക്കുവാൻ കഴിയുകയില്ല;
അനുഭവത്താലേ അറിയുവാൻ കഴിയുകയുള്ളൂ.
വധൂ-വരന്മാർ ചേർന്നതിന്നു ശേഷം,
വരയാത്രയുടെ മഹത്വം തീരുന്നതു പോലെ.

960 - ജ്ഞാനം, ഭക്തി, വൈരാഗ്യ-സുഖം, ഭഗവാൻ, ബ്രഹ്മം വരെ
ഭക്തജനങ്ങളുടെ അറിവ് എത്തുന്നു;
പക്ഷേ, ആത്മാനുഭവത്തിൻെറ സുഖം,
പ്രഭുവിൻെറ പ്രിയ ഭക്തനു മാത്രമേ ലഭിക്കുന്നുള്ളൂ.

961 - നിറഞ്ഞ സ്ഥലം ഒഴിഞ്ഞു പോവുന്നു, ഒഴിഞ്ഞ സ്ഥലം നിറയുന്നു;
പക്ഷേ, ഏതു സ്ഥലം നിറയുന്നുമില്ലയോ, ഒഴിയുന്നുമില്ലയോ,
ആ സ്ഥലമാണ് ആത്മാനുഭവം.

962 - കബീർ പറയുന്നു:
മൂഢരേയും, അജ്ഞാനികളെയും ഉപദേശിക്കുന്നത് വ്യർത്ഥമാണ്;

കാഴ്ചയില്ലാത്തവൻെറ മുമ്പിൽ നൃത്യം ചെയ്യുന്നതു പോലെ.

963 - നിർഭയനായ ജ്ഞാനിയെ പാപ-പുണ്യങ്ങൾ ബാധിക്കുന്നില്ല;
പക്ഷേ, ഇന്ദ്രിയങ്ങൾക്ക് അധീനനായി, ജീവിതം നരകത്തിലാക്കുന്നു.

964 - ജ്ഞാനി അഭിമാനത്തിന്ന് അധീനനായി,
സത്സംഗം, ഭക്തി, വിവേകം എന്നിവയെ ത്യജിക്കുന്നു;
സംസാരിയായ മനുഷ്യൻ, പാപത്തെ ഭയന്നും,
സത്കർമ്മങ്ങൾ ചെയ്തും, ഈശ്വരഭക്തി പ്രാപിക്കുന്നു.

965 - ആശ ഗുരുദേവിൽ വേണം;
മറേറ ആശകൾ നിരാശയിൽ എത്തിക്കും;
മത്സ്യം ജലത്തെ ഗൃഹമാക്കിയിരിക്കുന്നതിനാൽ,
ദാഹത്താൽ മരിക്കുന്നില്ലല്ലോ.

966 - ജീവിതം നശ്വരമാണ്, ആശ ശാശ്വതവും;
മനുഷ്യർ വീണ്ടും വീണ്ടും മരിക്കുന്നു, ആശകൾ നശിക്കുന്നില്ല;
ധനം ശേഖരിച്ചും മരിക്കുന്നു, ധനം അനുഭവിച്ചും മരിക്കുന്നു.

967 - ആശയും, തൃഷ്ണയും സമുദ്രത്തിലെ തിരമാലകൾ പോലെയാണ്;
ഇതിൻെറ നടുവിൽ മനസ്സ് അകപ്പെട്ടിരിക്കുന്നു;
ആശാ-തൃഷ്ണകളായ തിരമാലകൾ പൊക്കുന്നു, താഴ്ത്തുന്നു.

968 - മനസ്സിലെ ആശകളെ അടക്കാതെ,യോഗ-ആസനം ചമഞ്ഞിരിക്കേണ്ടാ;
എണ്ണ ആട്ടുന്നവൻെറ കാള, ദിവസം മുഴുവനും വട്ടം ചുററുന്നു;

അതിന് വീട് അൻപതു കോസ് ദൂരെ ആയി കാണുന്നു.
(രണ്ട് കി.മീ.=കോസ്)

969 - തൃഷ്ണക്ക് വിഷയ-വാസന രൂപമായ ജലം
എത്ര ഒഴിച്ചാലും ശാന്തി വരുകയില്ല; പ്രതിദിനം വർദ്ധിച്ചു വരും.
അതിവർഷത്തിനാൽ ചട്ടകക്കള്ളി മരം വീർക്കുന്നതു പോലെ.

970 - അല്ലയോ, ജനങ്ങളേ, എന്നെ തേടിത്തേടി എങ്ങോട്ടാണ് പോവുന്നത്?
ക്ഷേത്രങ്ങളിലും ഇല്ല ഞാൻ, പള്ളികളിലും ഇല്ല ഞാൻ,
കൈലാസമലയിലും ഇല്ല ഞാൻ, പുണ്യതീർത്ഥങ്ങളിലും ഇല്ല ഞാൻ,
ഉത്സവങ്ങളിലും ഇല്ല ഞാൻ, പൂജാ-പാരായണങ്ങളിലും ഇല്ല ഞാൻ,
യോഗത്തിലും ഇല്ല ഞാൻ, ത്യാഗത്തിലും ഇല്ല ഞാൻ;
ഭക്തി-ശ്രദ്ധയോടെ അന്വേഷിച്ചാൽ കാണാം എന്നെ,
നിൻെറ ഓരോരു ഹൃദയസ്പന്ദനത്തിലും,
നിൻെറ ഓരോരു ശ്വാസോച്ഛ്വാസത്തിലും!

~~~~~~~~~~~~~ooooooooo~~~~~~~~~~~
~~~~~~~~~~~~~